

# ചട്ടമ്പിസ്വാമികൾ

പെരിനാട് സദാനന്ദൻപിള്ള

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

## പെരിനാട് സദാനന്ദൻപിള്ള

1945 ൽ കൊല്ലം ജില്ലയിലെ പെരിനാട് എന്ന സ്ഥലത്ത് ജനനം.

സ്കൂൾ ഹെഡ്മാസ്റ്ററായി വിരമിച്ചു. ആകാശവാണിക്കും ദൂരദർശനും വേണ്ടി പരിപാടികൾ തയ്യാറാക്കാറുണ്ട്.

കുട്ടികളുടെ നേതാജി, അരങ്ങത്ത് തിളങ്ങിയ ആചാര്യന്മാർ, എ പോർട്രെയിറ്റ് ഓഫ് നേതാജി, ജയ്ഹിന്ദ്, ചിലങ്ക, രണ്ടു നീർത്തുള്ളികൾ എന്നിവ കൃതികൾ.

1992 ൽ മികച്ച ബാലസാഹിത്യകൃതിക്ക് തിരുവനന്തപുരം പാലാ ട്രസ്റ്റിന്റെ അവാർഡും, 1999 ലെ അദ്ധ്യാപക കലാസാഹിത്യസമിതിയുടെ അവാർഡും ലഭിച്ചിട്ടുണ്ട്.

*വിലാസം :*

'നളിന നിവാസ്'
വെട്ടിയറ പി.ഒ.
നാവായിക്കുളം
തിരുവനന്തപുരം - 695 603

# ചട്ടമ്പിസ്വാമികൾ കുട്ടികളിലേക്ക്

**കേ**രളത്തിന്റെ നവോത്ഥാനത്തിന് മഹത്തായ സംഭാവനകൾ നല്കിയവരിൽ പ്രാതസ്മരണീയനാണ് വിദ്യാധിരാജ പരമഭട്ടാരക ചട്ടമ്പിസ്വാമികൾ. കാഷായം ധരിക്കാത്ത സന്യാസി, ലളിതവും സാധാരണവുമായ ജീവിതം നയിച്ചുകൊണ്ട് അസാധാരണ കാര്യങ്ങളനുഷ്ഠിച്ച കർമ്മയോഗി, ജാതീകൃതമായ ഉച്ചനീചത്വങ്ങൾ അർത്ഥശൂന്യവും അശാസ്ത്രീയവുമാണെന്ന് സ്വന്തം ജീവിതചര്യകൊണ്ടും യുക്തിഭദ്രമായ കൃതികൾ കൊണ്ടും സമർത്ഥിച്ച് കേരളത്തിന് ശക്തിപകർന്ന സാമൂഹ്യ പരിഷ്കർത്താവ്, കേരളം പരശുരാമ സൃഷ്ടമാണെന്നും ശൂദ്രന് വേദാധികാരം പാടില്ലെന്നും നൂറ്റാണ്ടുകളായി പ്രചരിപ്പിച്ചിരുന്ന കള്ളക്കഥകളുടെ അടിത്തറ തകർത്ത് കേരളത്തെ പുരോഗതിയുടെ രാജവീഥിയിലേക്കു നയിച്ച ചരിത്രഗവേഷകൻ, സകല ജീവജാലങ്ങളെയും പ്രാണനുതുല്യം സ്നേഹിച്ച കാരുണ്യമൂർത്തി, വിവിധ കലകളിൽ അദ്ഭുതകരമായ വൈഭവം പ്രകടിപ്പിച്ച പ്രതിഭാശാലി, സന്യാസത്തിന് പുതിയ അർത്ഥതലവും മാനവും നല്കിയ യോഗിവര്യൻ എന്നിങ്ങനെ ബഹുമുഖ വ്യക്തിത്വങ്ങളുടെ ഉടമയായിരുന്നു ചട്ടമ്പിസ്വാമികൾ.

ശതാവധാനിയായിരുന്ന ചട്ടമ്പിസ്വാമികളെക്കുറിച്ച് നമ്മുടെ പുതിയ തലമുറയിൽപ്പെട്ട വളരെക്കുറച്ചു പേർക്കേ അറിയാവൂ. അടുത്തകാലം വരെ അദ്ദേഹത്തിന്റെ കൃതികൾ പലതും ലഭ്യമായിരുന്നില്ല. അദ്ദേഹത്തെക്കുറിച്ചുള്ള കൃതികളും വളരെക്കുറവായിരുന്നു. ഈയിടെയായി ചട്ടമ്പിസ്വാമികളെക്കുറിച്ചറിയാനും, അദ്ദേഹം രചിച്ച കൃതികൾ പഠിക്കാനും, കേരളത്തിന്റെ നവോത്ഥാനത്തിനും ദാർശനിക ശാഖയ്ക്കും അദ്ദേഹം നല്കിയ സംഭാവനകൾ വിലയിരുത്താനും പലരും താല്പര്യം പ്രകടിപ്പിക്കുന്നുണ്ട്.

എന്നാൽ കുട്ടികൾക്കു വായിക്കാൻ പാകത്തിൽ രചിക്കപ്പെട്ട ചട്ടമ്പിസ്വാമികളുടെ ജീവചരിത്രം ഇല്ലെന്നുതന്നെ പറയാം. ആ കുറവ് നിക

ത്താൻ പോന്നതാണ് പെരിനാട് സദാനന്ദൻപിള്ള രചിച്ച 'ചട്ടമ്പിസ്വാമികൾ' എന്ന ബാലസാഹിത്യകൃതി.

കാലടിയിലൊരു വിദ്യാപീഠം, ഒരപൂർവ്വ സംഗമം, തെക്കുദിച്ച നക്ഷത്രം, സെക്രട്ടേറിയേറ്റ് ഉണ്ടാക്കാൻ ഞാനും കല്ലു ചുമന്നു, ചട്ടമ്പിസ്വാമികൾ, വിദ്യാധിരാജ സിദ്ധികൾ, പന്മനയിലെ പർണ്ണകുടീരം എന്നീ ശീർഷകങ്ങളിൽ ഏഴദ്ധ്യായങ്ങളിലായി ചട്ടമ്പിസ്വാമികളുടെ ജനനം മുതൽ സമാധിവരെയുള്ള കാര്യങ്ങൾ വളരെ ലളിതമായ ശൈലിയിൽ ഈ കൃതിയിൽ വിവരിച്ചിരിക്കുന്നു. വിഷ്ണു എന്ന എട്ടുവയസ്സായ കുട്ടിക്ക് യാത്രയ്ക്കിടയിൽ അപ്പൂപ്പൻ ചട്ടമ്പിസ്വാമികളുടെ ജീവചരിത്രം വിവരിച്ചുകൊടുക്കുന്ന രീതിയിലാണ് രചന നിർവ്വഹിച്ചിരിക്കുന്നത്. കുട്ടികൾക്ക് ചട്ടമ്പിസ്വാമികളെപ്പറ്റി പ്രാഥമികജ്ഞാനം നല്കാനും അദ്ദേഹത്തെക്കുറിച്ച് കൂടുതൽ അറിയാനുള്ള കൗതുകം ജനിപ്പിക്കാനും ഈ കൃതി പ്രയോജനപ്പെടും.

'ജയ്ഹിന്ദ്' എന്ന ബാലസാഹിത്യകൃതിയുടെ കർത്താവ് എന്ന നിലയിൽ പെരിനാട് സദാനന്ദൻപിള്ള അനുവാചകർക്കിടയിൽ പരിചിതനാണ്. സ്വന്തം സാംസ്കാരിക പൈതൃകത്തെ കുട്ടികളിൽ ഊട്ടിയുറപ്പിക്കുന്നതിൽ പ്രതിജ്ഞാബദ്ധനാണ് കഥാകാരനും ബാലസാഹിത്യകാരനും കൂടിയായ ഈ അദ്ധ്യാപകൻ.

ഗ്രന്ഥകാരനും കൃതിക്കും എല്ലാ മംഗളങ്ങളും, സർവജ്ഞനും ഋഷിയുമായ ചട്ടമ്പിസ്വാമികൾ നല്കട്ടെ എന്നു പ്രാർത്ഥിക്കുന്നു.

പ്രൊഫ. വട്ടപ്പറമ്പിൽ ഗോപിനാഥപിള്ള

'ഗോകുലം'
പി.ഒ. അയിരുപ്പാറ
പോത്തൻകോട്
തിരുവനന്തപുരം-695 584

# കാലടിയിലൊരു വിദ്യാപീഠം

"വിഷ്ണൂ......"

വീട്ടിലേക്ക് കുട്ടികളെ കൂട്ടിക്കൊണ്ടുപോകാൻ കാത്തുനിന്ന രക്ഷിതാക്കൾക്കിടയിൽ നിന്നും മാധവൻനായരുടെ ശബ്ദം.

"അപ്പൂപ്പാ...."

വിഷ്ണു ഓടിവന്നു. അവൻ അപ്പൂപ്പന്റെ കൈകളിൽ തൂങ്ങി. വെള്ള നിക്കറും ഷർട്ടും വേഷം, എട്ടുവയസ്സുകാരൻ, ശാന്തത കളിയാടുന്ന മുഖം. കണ്ണുകളിൽ ഉത്സാഹത്തിന്റെ തിളക്കം. ചുറുചുറുക്ക് തുടിക്കുന്ന ചലനങ്ങൾ.

തലമുറകൾ കൈമാറിയ വിജ്ഞാനത്തിന്റെ തെളിഞ്ഞുനിന്നു കാലടിയിലെ ശ്രീശങ്കര വിദ്യാപീഠം. അതിന്റെ പടികളിറങ്ങിവന്ന കുട്ടികളുടെ ആ ദിവസത്തെ ക്ലാസ്സ് അവസാനിച്ചിരുന്നു. ശ്രീ ശങ്കരാചാര്യരുടെ ജന്മം കൊണ്ട് ധന്യമായ കാലടി. ഭാരത സാംസ്കാരിക നവോത്ഥാനത്തിന് നേതൃത്വം നല്കിയ ആ പുണ്യാത്മാവിന്റെ സ്മാരകത്തിനു മുന്നിലൂടെ നമ്പ്യാർ പേരക്കിടാവുമൊത്ത് നടന്ന് മുറ്റത്തുകിടന്ന കാറിൽക്കയറി.

എന്തോ കണ്ടിട്ടെന്നവണ്ണം നമ്പ്യാർ കാറിൽനിന്നും ഇറങ്ങി നടന്നു. വിഷ്ണു പുറത്തേക്കുതന്നെ നോക്കിയിരുന്നു.

അതാ, അപ്പൂപ്പനോളം പ്രായമുള്ള ഒരാൾ. അവർ തമ്മിൽ കൈകോർത്തു കെട്ടിപ്പിടിക്കുന്നു. പിന്നെ പൊട്ടിച്ചിരി.

ഏറെക്കഴിഞ്ഞിട്ടും അപ്പൂപ്പൻ മടങ്ങിവരുന്നില്ല. വിഷ്ണുവിന്റെ ക്ഷമ നശിച്ചു. കാറിൽനിന്ന് അവൻ പുറത്തേക്കിറങ്ങി അവരുടെ അടുത്തെത്തി.

ആ വയോവൃദ്ധരുടെ സംഭാഷണം നീണ്ടുപോയി. ആ നർമ്മഭാഷണത്തിന് അവൻ കാതോർത്തു.

"അല്ല മേനോൻ, നാം തമ്മിൽ പിരിഞ്ഞിട്ട് എത്ര വർഷമായി."

പോയകാലത്തെ കാര്യങ്ങൾ ചികഞ്ഞുകൊണ്ട് നമ്പ്യാർ.

"നാല്പതുകൊല്ലം." സതീർത്ഥ്യൻ സിദ്ധാർത്ഥ.

മേനോന്റെ മനസ്സിന്റെ കമ്പ്യൂട്ടറിൽ തെളിഞ്ഞു ആ കാലഘട്ടം.

"ഇതുവരെ താൻ എവിടെയായിരുന്നു?"

കൂട്ടുകാരന്റെ കാര്യങ്ങളറിയാൻ നമ്പ്യാർക്ക് തിടുക്കം.

"നമ്മൾ എറണാകുളം മഹാരാജാസ് കോളെജിൽനിന്നും പിരിഞ്ഞ ശേഷം ഞാൻ തിരുവനന്തപുരത്ത് എഞ്ചിനീയറിംഗ് കോളെജിൽ. അതു കഴിഞ്ഞ് ജോലി, ഷിപ്പിംഗ് കോർപ്പറേഷനിൽ. ജോലിക്കാലമത്രയും വിദൂ

രദേശങ്ങളിൽ യാത്ര. പിരിഞ്ഞിട്ടിപ്പോഴും യാത്ര. ഞാനിന്നൊരു സഞ്ചാരി. ജന്മനാടിന്റെ ആത്മാവ് അടുത്തറിയാനാഗ്രഹിക്കുന്ന സഞ്ചാരി. തുടക്കം മദ്ധ്യഭാഗത്തുനിന്നാകട്ടെയെന്നു കരുതി; ശ്രീ ശങ്കരഭഗവത്പാദരുടെ ജന്മം കൊണ്ട് പവിത്രമായ കാലടിയിൽ നിന്ന്.''

''ആട്ടെ മേനോൻ, ഇപ്പോൾ ഇങ്ങനെയൊക്കെ തോന്നാൻ?''

മേനോന്റെ മനസ്സുതുറപ്പിക്കാൻ നമ്പ്യാരുടെ ശ്രമം.

''എന്തോ, എല്ലാം മടുത്തു. ജീവിതത്തിൽ നല്ല ജോലി. ഉയർന്ന ശമ്പളം. ഒട്ടേറെ സമ്പാദ്യം. ഭൂമദ്ധ്യരേഖയ്ക്കു ചുറ്റുമുള്ള പ്രയാണം. മക്കളും പേരക്കുട്ടികളുമടങ്ങുന്ന കുടുംബം. എന്താ, എല്ലാമായില്ലെ? ഒന്നുമാത്രം കിട്ടിയില്ല. സമാധാനം! മനസ്സിനുവേണ്ടുന്ന സമാധാനം!! അതിനാണിപ്പോൾ എന്റെ മനസ്സു കൊതിക്കുന്നത്. അതൊരന്വേഷണമല്ലെ? ആ സത്യാന്വേഷണത്തിലാണ് ഞാനിന്ന്. ശാന്തിയുടെ നീരുറവ തേടിയല്ലെ വിദേശിയരായ സഞ്ചാരികൾ പോലും ഈ പുണ്യഭൂമിയിലെത്തുന്നത്.''

''നമ്പ്യാരുടെ കാര്യങ്ങളൊന്നും പറഞ്ഞില്ലല്ലോ?''

കൂട്ടുകാരന്റെ ജീവിതകഥയറിയാൻ മേനോന് താത്പര്യം.

''മഹാരാജാസ് വിട്ട് ഞാൻ നിയമപഠനത്തിലായി. പിന്നെ ഹൈക്കോടതിയിൽ വക്കീൽപ്പണി. ഒരു മകൻ. അവനും എന്നോടൊപ്പം പ്രാക്ടീസ് ചെയ്യുന്നു. അവന്റെ മകളുടെ കുട്ടിയാണിത്.''

വിഷ്ണുവിനെ ചേർത്തുപിടിച്ചുകൊണ്ട് നമ്പ്യാർ പറഞ്ഞു.

''മോന്റെ പേര്?'' കുട്ടിയെ തലോടിക്കൊണ്ട് മേനോൻ.....

''വിഷ്ണു.'' ശാന്തസ്വരത്തിൽ അവന്റെ മറുപടി.

''വരൂ മേനോൻ, നമുക്ക് വീട്ടിലേക്കുപോകാം.''

കാറിനരികിലേക്ക് നടന്നുകൊണ്ട് നമ്പ്യാർ ക്ഷണിച്ചു.

''നന്ദി, ഞാൻ പന്മനയ്ക്ക് പോവുകയാണ്.''

ക്ഷണിച്ചതിന് നന്ദി പറഞ്ഞുകൊണ്ട് മേനോൻ....

''പന്മനയ്ക്കോ.... എന്തിന്?''

''കൊല്ലത്തിനടുത്ത് പന്മനയിലാണല്ലോ ശ്രീ ചട്ടമ്പിസ്വാമികളുടെ സമാധിസ്ഥാനം. കേരളത്തിൽ ആദ്ധ്യാത്മിക നവോത്ഥാനത്തിന് നേതൃത്വം നല്കിയ ആ മഹാന്റെ സമാധിസ്ഥാനത്ത് എനിക്ക് കുറച്ചുനാൾ കഴിയണം. എന്നിട്ട് ആ മഹാജീവിതത്തിന്റെ വഴിത്താരകൾ ഓരോന്നും നേരിട്ടറിയണം.''

''ഞങ്ങൾ പോകട്ടെ.'' നമ്പ്യാർ യാത്ര ചോദിച്ചു.

''അപ്പൂപ്പാ, ഞാനുംകൂടി പോകട്ടെ.....? എനിക്കും സ്വാമിയെക്കുറിച്ചറിയണം. അദ്ദേഹം ജനിച്ചുവളർന്ന സ്ഥലങ്ങളും കാണണം.''

വിഷ്ണു തന്റെ ആഗ്രഹം അപ്പൂപ്പനെ അറിയിച്ചു.

"മിടുക്കൻ. മോൻകൂടി വരട്ടെ; അവനും മനസ്സിലാക്കട്ടെ സ്വാമിയെക്കുറിച്ച്. ആ മഹാന്റെ ജീവിതം ഇനി ഇളംതലമുറയാണ് അറിയേണ്ടത്."

"ശരിയാണ് മേനോൻ. ഞാനും മോനും കൂടി വരാം. എന്നാൽ നാളെ രാവിലെ നമുക്കു പുറപ്പെടാം."

എല്ലാവരും കാറിൽക്കയറി. നമ്പ്യാരുടെ വീട്ടിലേക്കുയാത്ര.

# ഒരു അപൂർവ്വ സംഗമം

ഇടപ്പള്ളിയിലെ നമ്പ്യാരുടെ ഭവനം. വിസ്തൃതമായ മുറ്റം നിറയെ ചെടികൾ. അവയ്ക്കിടയിൽ ഓണത്തുമ്പിയെപ്പോലെ വിഷ്ണു ഓടിനടന്നു. യാത്രയ്ക്കുള്ള ഉത്സാഹം അവനിൽ കത്തിനിന്നു. നമ്പ്യാരും മേനോനും പൂമുഖത്തേക്കുവന്നു. അവർ കാറിൽക്കയറി. അച്ഛനേയും അമ്മയേയും നോക്കി വിഷ്ണു കൈവീശി....

"ഈ അവധിക്കാലത്ത്, വിദ്യാപീഠത്തിലെ ക്ലാസ്സിൽ നിന്നും മോൻ എന്തൊക്കെ പഠിച്ചു?"

കാറിനകത്തെ നിശ്ശബ്ദതയ്ക്ക് വിരാമമെന്നോണം മേനോൻ.....

"ഏറെ പഠിച്ചു. അതല്ലേ അപ്പൂപ്പാ ഒരു തമാശ! ഇന്നലെ ഞങ്ങളുടെ ക്ലാസ്സിൽ ചട്ടമ്പിസ്വാമികളെപ്പറ്റി പറഞ്ഞു."

സ്വാമികളെപ്പറ്റിയുള്ള ആദ്യാനുഭവം അവൻ ആവേശത്തോടെ വിളമ്പി.

"എന്തുണ്ടായി സ്വാമികളെപ്പറ്റി പറയാൻ?"

"യഥാർത്ഥ മഹത്തുക്കൾക്കു മാത്രമേ തമ്മിൽ തിരിച്ചറിയാൻ കഴിയൂ!" എന്ന മഹത്വചനം ഉദ്ധരിച്ചുകൊണ്ട് വിദ്യാപീഠത്തിലെ ആചാര്യൻ വിവേകാനന്ദസ്വാമികളുടേയും ചട്ടമ്പിസ്വാമികളുടേയും കൂടിക്കാഴ്ച വിവരിച്ചു. വിവേകാനന്ദസ്വാമിയെപ്പറ്റി സ്കൂളിൽ ടീച്ചർ പറഞ്ഞുതന്നിരുന്നു. ചട്ടമ്പിസ്വാമിയെപ്പറ്റി ഞാൻ ആദ്യമായിട്ടാണ് കേൾക്കുന്നത്. സ്വാമിയുടെ കഥ എനിക്കൊന്നു പറഞ്ഞുതരുമോ അപ്പൂപ്പാ.....?"

"പറഞ്ഞുതരാം. അദ്ദേഹം ജീവിച്ച സ്ഥലങ്ങൾ കാണാനല്ലെ നമ്മുടെ യാത്ര. ആട്ടെ, വിവേകാനന്ദ - വിദ്യാധിരാജ കൂടിക്കാഴ്ചയെപ്പറ്റി ആദ്യം മോൻ അറിഞ്ഞത് പറയൂ......"

വിഷ്ണു പറഞ്ഞു തുടങ്ങി:

"1892 ഡിസംബറിലെ കുളിർകോരിയിടുന്ന പ്രഭാതം. ചന്തുലാലും രാമയ്യനും നടക്കാനിറങ്ങി. മുന്നിൽ മൂടൽമഞ്ഞുപെയ്ത മൂടുപടം. അതൊന്നും

വകവയ്ക്കാതെ അവർ മുന്നോട്ടുപോയി. അവർ ആരെന്നറിയേണ്ടേ. ഉന്ന തസ്ഥാനീയരായ രണ്ട് ഉദ്യോഗസ്ഥന്മാർ. രാമയ്യൻ കൊച്ചീരാജാവിന്റെ ദിവാൻ സെക്രട്ടറി. പോലീസ് സൂപ്രണ്ടായിരുന്നു ചന്തുലാൽ. രണ്ടുപേരും ഉറ്റസുഹൃത്തുക്കൾ. ചട്ടമ്പിസ്വാമികളുടെ ആരാധകരും. നടന്നുനടന്ന് അവർ കൊച്ചീക്കായലിലെ നാഗകുളം ബോട്ടുജെട്ടിയിലെത്തി.

കായൽ ശാന്തനിദ്രയിൽ. മീൻപിടുത്തക്കാരുടെ തോണികൾ കായലിൽ അങ്ങിങ്ങായി കാണാം. തീരത്തോടുചേർന്ന് ചീനവലകൾ ജലത്തിനുമീതെ ഉയർന്നുനിന്നു. അവയിലെ റാന്തൽവിളക്കുകൾ അപ്പോഴും അണഞ്ഞിരുന്നില്ല. മഞ്ഞിൻയവനികയ്ക്കുള്ളിലൂടെ സൂര്യൻ ഒളിച്ചുനോക്കി. കായൽവെള്ളത്തിന് പൊന്നിന്റെ തിളക്കം. അപ്പോഴതാ ഒരു കടത്തുവഞ്ചി ജെട്ടിയോടടുത്തുവന്നു. കൊച്ചി കായലിലെ കൊച്ചോളങ്ങളോട് കിന്നാരം പറഞ്ഞ് തുഴ വള്ളത്തിന്റെ വശങ്ങളിൽ ചാഞ്ചാടി.

വഞ്ചി കരയോടടുത്തു. യാത്രക്കാർ ഇറങ്ങിപ്പോയി ഒരാൾ മാത്രം അതിൽ ഇരുന്നു, ഒരു യുവാവ്. കാവിവേഷം. തലപ്പാവുണ്ട്, അതും കാവിയിൽ. ചന്തുലാലും രാമയ്യനും അയാളെത്തന്നെ നോക്കിനിന്നു. ആരായിരിക്കും ഇയാൾ? എന്തൊരു തേജസ്സ്! ആ മുഖത്തുനിന്നും കണ്ണെടുത്തുമാറ്റാൻ അവർക്കു കഴിഞ്ഞില്ല. അവർ വഞ്ചിയോടടുത്തുചെന്നു സംസാരിച്ചുനോക്കി. അയാൾ അനങ്ങിയതേയില്ല. മലയാളം അറിയില്ലാത്തതുകൊണ്ടാകാം എന്നു കരുതി ചോദ്യങ്ങൾ അവർ തമിഴിലാക്കി. അപ്പോഴും ഫലമുണ്ടായില്ല. ഇതെല്ലാം കേട്ടിരുന്ന വഞ്ചിക്കാരൻ പറഞ്ഞു:

"യജമാനന്മാരെ, ഇയാൾ തൃശൂരിൽ നിന്നും കയറിയതാ. ഇതിലുണ്ടായിരുന്ന യാത്രക്കാർ പലതും ചോദിച്ചു. ആരോടും ഒന്നും ഉരിയാടിയില്ല. കടത്തുകൂലി കൃത്യമായി എനിക്കു തരികയും ചെയ്തു."

ഇതൊക്കെ കേട്ടിട്ടും ചെറുപ്പക്കാരന് യാതൊരു കുലുക്കവുമില്ല. അപ്പോൾ പോലീസ് സൂപ്രണ്ടിനൊരു സംശയം. ഇയാൾ ഉത്തരേന്ത്യക്കാരനായിരിക്കാം. സൂപ്രണ്ട് ഹിന്ദിയിൽ സംസാരിച്ചുനോക്കി. മൗനിയായ യുവാവിൽനിന്നും നിലയ്ക്കാത്ത വാക്പ്രവാഹം. ആ മധുരഭാഷണം കേട്ടവർക്ക് ആഹ്ലാദവും. തിരകളെ തഴുകിവന്ന മാരുതൻ ആ യുവകോമളന്റെ മനസ്സിനെ കുളിരണിയിച്ചു. വെള്ളത്തിൽ പ്രതിധ്വനിച്ച കുങ്കുമരശ്മികൾ ആ മുഖത്തെ പ്രകാശമാനമാക്കി. ആ യുവസന്യാസിക്ക് അവരുടെ ഹൃദയത്തിൽ സ്ഥാനംപിടിക്കാൻ മറ്റെന്തുവേണം. സന്യാസിയിൽ എന്തോ ദിവ്യത്വം അവർ ദർശിച്ചു. സ്വാമിയെ അവരുടെ ഭവനങ്ങളിലേക്ക് ക്ഷണിച്ചു. ക്ഷണം അദ്ദേഹം സ്വീകരിച്ചു. ആ അതിഥി മറ്റാരുമായിരുന്നില്ല— വിവേകാനന്ദസ്വാമികൾ! ഭാരതപര്യടനവേളയിൽ അദ്ദേഹം കേരളത്തിലെത്തി

യതായിരുന്നു.

രാമയ്യരുടെ ഭവനത്തിൽ വിവേകാനന്ദൻ വിശ്രമിച്ചു. ബംഗാളിൽനിന്നൊരു പരിവ്രാജകൻ എത്തിയിട്ടുണ്ടെന്നറിഞ്ഞ് ധാരാളം ആളുകൾ അവിടെയെത്തി. അവരുടെ മനസ്സ് മന്ത്രിച്ചു:

'എന്തൊരു തേജസ്സ് ആ മുഖത്തിന്, ആരെയും ആകർഷിക്കുന്ന ദിവ്യദൃഷ്ടി. ശരീരകാന്തിക്കുചേർന്ന കാഷായം. ചന്തമാർന്നൊരു തലപ്പാവും. ഈ നൂറ്റാണ്ടിലെ അവതാരം— ഈ യുവയതി.'

ചന്തുലാലും രാമയ്യനും സംഭാഷണത്തിൽ. ഇടയ്ക്ക് അവർ ഭാഷ ഇംഗ്ലീഷിലാക്കി. ചന്തുലാൽ പറഞ്ഞു:

"സന്യാസിമാരിൽ ചിലർ ജീവിക്കാൻ വേഷംകെട്ടുന്നു. എന്നാൽ അവരിൽ ചില മഹത്തുക്കളുമുണ്ട്."

ഇതുകേട്ട സന്യാസി പൊട്ടിച്ചിരിച്ചു. വല്ലാത്തൊരു ഇളിഭ്യതയോടെ ലാൽ ചോദിച്ചു:

"എന്താ ഇംഗ്ലീഷ് അറിയാമോ?"

"കുറച്ചൊക്കെ." വിവേകാനന്ദന്റെ മറുപടി.

പിന്നീട് അവരുടെ സംഭാഷണം ഇംഗ്ലീഷിലായി. സ്വാമിയുടെ ആംഗലേയ ഭാഷാപ്രാവീണ്യം അവരെ അത്ഭുതപ്പെടുത്തി. സംസാരത്തിനിടയിൽ കേരളത്തിന്റെ ആദ്ധ്യാത്മിക തേജസ്സായ വിദ്യാധിരാജനെ അവർ അവതരിപ്പിച്ചു. വിദ്യാധിരാജ വിശേഷണങ്ങൾകേട്ട വിവേകാനന്ദൻ അദ്ദേഹത്തെ കാണാനാഗ്രഹിച്ചു. അന്ന് ചട്ടമ്പിസ്വാമി എറണാകുളത്ത് താമസിക്കുകയായിരുന്നു. സ്വാമിമാരുടെ സന്ദർശനത്തിൽ ആവേശംകൊണ്ട് അവർ വിദ്യാധിരാജനെ അവിടേക്ക് കൂട്ടിക്കൊണ്ടുവരുമെന്നായി. എന്നാൽ വിവേകാനന്ദൻ പറഞ്ഞു:

"പാടില്ല, മഹാത്മാക്കളെ അങ്ങോട്ടുപോയി കാണുകയാണു വേണ്ടത്."

വിവേകാനന്ദൻ വിദ്യാധിരാജന്റെ അടുത്തെത്തി. പ്രഥമദർശനത്തിൽതന്നെ ഇരുവർക്കും ഇഷ്ടമായി. അവരുടെ മനസ്സുകൾ തമ്മിൽ അറിഞ്ഞ നിമിഷം. ആദ്ധ്യാത്മിക ഭാരതത്തിന്റെ നവോത്ഥാനശില്പിയും ആദ്ധ്യാത്മിക കേരളത്തിന്റെ രാജശില്പിയും തമ്മിൽ നടന്ന കൂടിക്കാഴ്ച. ഈ അപൂർവ്വ സംഗമം ആദ്ധ്യാത്മിക ചരിത്രത്തിലെ അത്യുജ്ജ്വല മുഹൂർത്തമായി.

അവരുടെ സംഭാഷണം ദീർഘനേരം നീണ്ടുനിന്നു. സംസ്കൃതഭാഷ അതിന് വഴിയൊരുക്കി. വിദ്യകളുടെ വിളനിലമായ വിദ്യാധിരാജനിൽനിന്നും 'ചിൻമുദ്ര' എന്ന ആത്മജ്ഞാനസിദ്ധിയുടെ പൊരുൾ വിവേകാനന്ദൻ സ്വീകരിച്ചു. സന്തുഷ്ടനായ സ്വാമികൾ ഗുരുസ്ഥാനീയനായ വിദ്യാധിരാജ

നിൽനിന്നും അനുഗ്രഹങ്ങളും നേടി യാത്രയായി. ആ തീർത്ഥയാത്ര കടലുകൾ കടന്നുപോയി. ഭാരതാംബയുടെ വിശിഷ്ടപുത്രൻ വിവേകാനന്ദൻ വിശ്വവിജയിയായി.

"ചട്ടമ്പിസ്വാമിയെപ്പറ്റി വിവേകാനന്ദസ്വാമി പറഞ്ഞത് കേൾക്കണ്ടേ അപ്പൂപ്പാ..?" വിഷ്ണു ചോദിച്ചു.

"ഞാൻ കണ്ടിട്ടുള്ളതിൽവെച്ച് ശ്രേഷ്ഠനായ വ്യക്തിയാണ് ശ്രീ ചട്ടമ്പിസ്വാമികൾ!"

"വിവേകാനന്ദനെപ്പറ്റി സ്വാമി വല്ലതും പറഞ്ഞോ മോനെ?" മേനോൻ.

"വിവേകാനന്ദന്റെ വായ് തുറന്നാൽ മണൽത്തരിപോലും മധുരിച്ചുപോകും."

"ഈ മഹത്സംഗമത്തെപ്പറ്റിയാണ് ഞങ്ങളുടെ വേദാന്തക്ലാസ്സിൽ പറഞ്ഞത്. എന്താ, അപ്പൂപ്പാ... കഥ ഇഷ്ടമായോ...?"

"സബാഷ്!"

മേനോനും നമ്പ്യാരും ഒരേ സ്വരത്തിൽ വിഷ്ണുവിനെ അഭിനന്ദിച്ചു.

"അപ്പൂപ്പാ... ചട്ടമ്പിസ്വാമിയുടെ കഥ പറഞ്ഞുതരൂ." വിഷ്ണു പറഞ്ഞു.

"മോന് ചട്ടമ്പിസ്വാമിയെപ്പറ്റി എന്തെല്ലാം അറിയണം.... ചോദിച്ചോളൂ..."

"നമ്മൾ അമ്പലപ്പുഴയിൽ എത്തിയിരിക്കുന്നു. മോന്റെ കഥ കേട്ടിരുന്നതു കൊണ്ട് ഇത്രദൂരം പിന്നിട്ടത് അറിഞ്ഞതേയില്ല. നമുക്ക് ഇനി ചായ കുടിക്കാം."

നിരത്തിനരികിലേക്ക് കാർ നിർത്തിക്കൊണ്ട് നമ്പ്യാർ പറഞ്ഞു.

# തെക്ക് ഉദിച്ച നക്ഷത്രം

**ചാ**യകുടി കഴിഞ്ഞ് കാറിലേക്കു കയറുമ്പോൾ വിഷ്ണുവിനോട് മേനോൻ:

"ഈ സ്ഥലത്തെപ്പറ്റി മോൻ കേട്ടിട്ടുണ്ടോ?"

"ഉവ്വ്. അമ്പലപ്പുഴ പാൽപ്പായസത്തെപ്പറ്റി മുത്തശ്ശി പറഞ്ഞുതന്നിരുന്നു. നമുക്ക് ക്ഷേത്രത്തിൽ പോകാം അപ്പൂപ്പാ..."

പാൽപ്പായസത്തിന്റെ മാധുര്യം നുണഞ്ഞുകൊണ്ടു കുട്ടി.

"ക്ഷേത്രത്തിലും പോകാം, പായസവും വാങ്ങാം. മാത്രമോ കുഞ്ചൻനമ്പ്യാർ കൂത്ത് അരങ്ങേറിയ മണ്ഡപവും കാണാം. അതൊക്കെ മടക്കയാത്രയിലാകട്ടെ." വിഷ്ണുവിനെ സമാധാനിപ്പിച്ചുകൊണ്ട് മേനോൻ.

ദേശീയപാതയിലൂടെ കാർ തെക്കോട്ട് ഓടിക്കൊണ്ടിരുന്നു. പാതയോരത്ത് കണ്ണഞ്ചിപ്പിക്കുന്ന കയറുല്പന്നങ്ങൾ വിരിച്ചിരിക്കുന്നു. അവൻ

അതിൽതന്നെ നോക്കിയിരുന്നു.

"കണ്ടില്ലെ അപ്പൂപ്പാ, ആ കയറ്റുപായൊക്കെ എത്ര മനോഹരമായിരിക്കുന്നു."

"മോനെ, ഇതു കാണുമ്പോൾ തകഴിയുടെ കയറിനെയാണ് ഞാൻ ഓർക്കുന്നത്." മേനോൻ.

"തകഴിയുടെ കയറോ...!" വിഷ്ണു.

"ഉവ്വ്, മലയാളത്തിന് ജ്ഞാനപീഠം പുരസ്കാരം നേടിത്തന്ന തകഴിയുടെ കയർ." മേനോൻ നോവലിനെപ്പറ്റി വിശദീകരിച്ചു.

"അപ്പൂപ്പാ, വീട്ടിലെത്തിയാലുടൻ 'കയർ' എടുത്ത് ഞാൻ വായിക്കും." ദൃഢനിശ്ചയത്തോടെ വിഷ്ണു.

"ആ നോവലിലെ കുട്ടനാടൻ ജീവിതം എത്ര ഹൃദ്യമാണെന്നോ..." മേനോന്റെ വിവരണം വിഷ്ണുവിന്റെ മനസ്സിനെ സ്പർശിച്ചു.

"അപ്പൂപ്പാ, ഇനിയങ്ങനെ കുട്ടനാടൻ ജീവിതങ്ങളുടെ ഇഴകൾ പിരിച്ചു ചേർത്ത് കയറുണ്ടാക്കാൻ തകഴിയില്ലല്ലോ...?" ഇടറിയ സ്വരത്തിൽ വിഷ്ണു.

"തകഴിയുണ്ട് മോനെ; നമ്മുടെ മനസ്സിൽ. മഹാന്മാർ മണ്ണിൽനിന്നു മാത്രമേ മറയുന്നുള്ളു. മനസ്സിൽ അവരെന്നും ജീവിക്കും. വിവേകാനന്ദനും ചട്ടമ്പിസ്വാമിയും തകഴിയുമൊക്കെ ഭാരതീയ മനസ്സുകളിൽ എന്നുമെന്നും കാണും." മേനോൻ.

"അപ്പൂപ്പാ, വിദ്യാധിരാജൻ എവിടെയാണ് ജനിച്ചത്?"

"തിരുവനന്തപുരത്ത്, തലസ്ഥാനനഗരിക്കു വടക്ക് കൊല്ലൂർ എന്ന ഗ്രാമത്തിൽ. അവിടെ കണ്ണംമൂല എന്ന സ്ഥലത്ത് ഉള്ളൂർക്കോട്ട് ഭവനത്തിൽ 1853 ആഗസ്റ്റ് 11 ന് ഭരണിനാളിൽ സ്വാമി ജനിച്ചു. വാസുദേവൻനമ്പൂതിരി പിതാവും നങ്ങമ്മപ്പിള്ള മാതാവും. വിദ്യാധിരാജനെ കൂടാതെ വേലായുധൻ എന്ന പുത്രനും നാണിയെന്നൊരു പുത്രിയുമടങ്ങുന്നതായിരുന്നു വാസുദേവന്റെ കുടുംബം."

"വിദ്യാധിരാജനെന്നായിരുന്നോ കുട്ടിക്കാലത്തെ പേര്?"

"അയ്യപ്പൻ എന്നായിരുന്നു കുട്ടിക്കാലത്തെ പേര്. 'കുഞ്ഞൻ' എന്ന ചെല്ലപ്പേരു വിളിക്കാനായിരുന്നു അമ്മയ്ക്കിഷ്ടം. അത് കൂട്ടുകാർക്കും ഇഷ്ടമായി. എല്ലാവരുടേയും വാത്സല്യമായ 'കുഞ്ഞൻ' പിന്നീട് കുഞ്ഞൻപിള്ള ചട്ടമ്പിയായും, ചട്ടമ്പിസ്വാമിയായും അറിയപ്പെട്ടു. സകല വിദ്യകളിലും രാജനായ സ്വാമി വിദ്യാധിരാജനുമായി.

"കുഞ്ഞൻ ഏതു സ്കൂളിലാ പഠിച്ചത്?"

"ഇന്നത്തെപ്പോലുള്ള വിദ്യാലയങ്ങൾ അന്നു ചുരുക്കം. ഉള്ളത് കുടിപ്പള്ളിക്കൂടങ്ങൾ. അവിടെ ആദ്യാക്ഷരങ്ങൾ മണലിൽ എഴുതിത്തുടങ്ങുന്ന

കുട്ടികൾക്ക് പനയോലയിൽ പാഠങ്ങൾ എഴുതിക്കൊടുത്തു. എഴുതാൻ ഉപ യോഗിക്കുന്നത് നാരായം. പെൻസിൽ പോലെ നീണ്ട എഴുത്താണിയാണ് നാരായം. ഗുരുവിനെ ആശാൻ എന്നു വിളിച്ചിരുന്നു. ഏതാണ്ട് ഗുരുകുല മാതൃകയിലുള്ള വിദ്യാഭ്യാസം.

കുഞ്ഞനെ പിതാവ് എഴുത്തിനിരുത്തി. വീട്ടിലിരുത്തി കുറെയൊക്കെ പഠിപ്പിച്ചുവെന്നല്ലാതെ കുടിപ്പള്ളിക്കൂടത്തിലോ സ്കൂളിലോ അയച്ചില്ല. കൂട്ടു കാർ പള്ളിക്കൂടങ്ങളിൽ പോയപ്പോൾ കുഞ്ഞൻ ക്ഷേത്രത്തിൽപോയി. അവന് അവിടെയൊരു ജോലികിട്ടി, മാല കെട്ടുന്ന ജോലി. അവിടെ നിന്നും കിട്ടുന്നതു കൊണ്ടുവന്ന് അവൻ അമ്മയെ ഏല്പിക്കും. അമ്മയും ജോലി ക്കുപോയി, കൊല്ലൂർമഠത്തിലെ വീട്ടുജോലിക്ക്. മഠത്തിൽ നിന്നും കിട്ടു ന്നതും മകൻ കൊണ്ടുവരുന്നതും കൊണ്ട് പാവപ്പെട്ട ആ കുടുംബം ഒരു വിധം കഴിഞ്ഞുപോന്നു.

സ്കൂളിൽ പോയില്ലെങ്കിലും കുഞ്ഞന് കൂട്ടുകാരുണ്ടായിരുന്നു. പള്ളി ക്കൂടം വിട്ട് അവർ വരുന്നതും കാത്ത് അവൻ നില്ക്കും. കൂട്ടുകാരെത്തി യാൽ അവരോടൊത്തു കളിക്കും. അവരുടെ ഓലകൾവാങ്ങി നോക്കും. നാരായംകൊണ്ട് എഴുതിയ അക്ഷരങ്ങൾ കാണുന്നതുപോലും അവനിഷ്ടം. സമയംകിട്ടുമ്പോൾ പള്ളിക്കൂടം കാണാനും കുഞ്ഞൻ പോകും. വിദ്യാർത്ഥിയല്ലാത്ത കുഞ്ഞൻ പുറത്തുനില്ക്കും. അകത്ത് പഠിപ്പിക്കു ന്നതു കേൾക്കുമ്പോൾ ആ പൈതലിന്റെ മനസ്സ് പിടയും. കുഞ്ഞന്റെയു ള്ളിൽ വിജ്ഞാനദാഹം. വീട്ടിലെ പട്ടിണി അവനെ പിന്നോക്കം വലിച്ചു.

ആയിടയ്ക്ക് കുഞ്ഞനും കിട്ടി ഒരു നാരായം, ഒടിഞ്ഞ നാരായം. അത് പാറക്കല്ലിൽ ഉരച്ച് മൂർച്ചവരുത്തി അവൻ എഴുതാൻ ശ്രമിച്ചു.

അമ്മയോടൊത്ത് മകനും ചിലപ്പോഴൊക്കെ മഠത്തിൽ പോകുമായിരു ന്നു. അവിടെ കണ്ട കാഴ്ച കുഞ്ഞന്റെ കുഞ്ഞുമനസ്സിനെ വല്ലാതെയുല ച്ചു. ഒരുനിമിഷം അവൻ ഓർത്തുപോയി: 'ഞാനും മഠത്തിലെ ഉണ്ണികളേ പ്പോലെയായിരുന്നെങ്കിൽ!' മഠത്തിനോടുചേർന്ന ഒരു മുറിയിൽ മഠത്തിലെ കുട്ടികളെ ആശാൻ സംസ്കൃതം പഠിപ്പിക്കുന്നു. പഠിപ്പിക്കുന്നതുമുഴുവൻ അവൻ ഒളിച്ചുനിന്നു പഠിച്ചു. ആരോരുമറിയാതെ ഈ വിദ്യാമോഷണം കുഞ്ഞൻ തുടർന്നു. പല നാളായാൽ കള്ളൻ ഒരുനാൾ അകപ്പെട്ടല്ലേ പറ്റൂ. മോഷ്ടാവിനെ ആശാൻ കൈയോടെ പിടികൂടി. ശിക്ഷയെന്തെന്നറിയണ്ടേ? പഠിക്കാത്ത കുഞ്ഞന് ആശാനൊരു പരീക്ഷനല്കി. ഫലമോ അത്ഭുതം; ആശാൻ കുട്ടികളെ പഠിപ്പിച്ചതു മുഴുവൻ കുഞ്ഞൻ പഠിച്ചിരിക്കുന്നു. ഗുരു വിന് അളവറ്റ സന്തോഷം. ആ ബാലമനസ്സിന്റെ വിജ്ഞാനദാഹം ആചാ ര്യൻ അടുത്തറിഞ്ഞ നിമിഷം. അന്നുമുതൽ മഠത്തിലെ കുട്ടികളോടൊപ്പം

അദ്ദേഹം കുഞ്ഞനേയും പഠിപ്പിച്ചു. സംസ്കൃതത്തിൽ അറിവുനേടാൻ കുഞ്ഞന് ഇതു നിമിത്തമായി.''

''കുഞ്ഞന് തുടർന്നുപഠിക്കാൻ കഴിഞ്ഞോ?''

''തിരുവനന്തപുരത്ത് പേട്ട എന്ന സ്ഥലത്ത് അന്നൊരു കുടിപ്പള്ളിക്കൂടം പ്രവർത്തിച്ചിരുന്നു. രാമൻപിള്ളആശാന്റെ പള്ളിക്കൂടം. അവിടെ അദ്ദേഹം തന്നെ അദ്ധ്യാപകനും. സാഹിത്യകാരൻ, സാമൂഹ്യപ്രവർത്തകൻ എന്നീ നിലകളിൽ പേട്ടയിൽ രാമൻപിള്ളആശാൻ പ്രസിദ്ധനായിരുന്നു. പേട്ടയിലെ വിദ്യാഭ്യാസം കുഞ്ഞന്റെ ജീവിതത്തിൽ വഴിത്തിരിവായി.

കുഞ്ഞൻ ആശാന്റെ പള്ളിക്കൂടത്തിലെ വിദ്യാർത്ഥിയായി. പ്രായത്തിൽ പല തരക്കാരായ വിദ്യാർത്ഥികൾ ധാരാളം അവിടെയുണ്ടായിരുന്നു. ആശാൻ പഠിപ്പിക്കുന്നത് ആവർത്തിക്കാനും ഇടയ്ക്ക് കുട്ടികളെ നിയന്ത്രിക്കാനും കൂട്ടത്തിൽ ഒരാളെ ഏല്പിക്കുക പതിവായിരുന്നു. ക്ലാസ്സിൽ നേതൃത്വം വഹിക്കുന്ന ഇവരെ 'ചട്ടമ്പികൾ' എന്നാണ് വിളിച്ചിരുന്നത്. ഇന്നത്തെ 'ക്ലാസ്സ് ലീഡറെ'പോലെ. കുഞ്ഞൻ ആശാന്റെ പള്ളിക്കൂടത്തിലെ 'ചട്ടമ്പി'യായി. പാഠശാല വിട്ടിട്ടും അദ്ദേഹം 'കുഞ്ഞൻപിള്ള ചട്ടമ്പി'യായി അറിയപ്പെട്ടു.''

''കുഞ്ഞന്റെ കളികൾ ഏതൊക്കെയായിരുന്നു?''

ചെസ്സ് കളിയിൽ തല്പരനായ വിഷ്ണുവിന് കളിയുടെ ലോകത്തെക്കുറിച്ചായി ചിന്ത.

''കളികൾ ഏറെ ഇഷ്ടമായിരുന്നു. തലപ്പന്തുകളി, കിളിത്തട്ടുകളി എന്നിവ കുഞ്ഞന്റെ പ്രിയപ്പെട്ട കളികളായിരുന്നു.''

''കുസൃതിക്കാരനായിരുന്നോ?''

കുസൃതിത്തരങ്ങൾ നിറഞ്ഞതായിരുന്നു കുഞ്ഞന്റെ കുട്ടിക്കാലം. ആർക്കും എന്തും കൊടുക്കാൻ കുട്ടിക്കിഷ്ടം. ഇഷ്ടമില്ലാത്തതിനെ ശക്തമായി എതിർക്കുന്ന സ്വഭാവവും. മത്സ്യമാംസാദികൾ ഭക്ഷിക്കില്ല. വീട്ടിൽ അത് പാചകം ചെയ്യുന്നതിലും കുഞ്ഞന് എതിർപ്പായിരുന്നു. അമ്മയ്ക്കാണെങ്കിൽ മത്സ്യം വളരെ ഇഷ്ടവും. ഒരു മീൻകാരി കുട്ടയിൽ മത്സ്യവുമായി നിത്യവും എത്താറുണ്ടായിരുന്നു. അതു കാണുന്ന കുഞ്ഞന് വല്ലാത്ത വെറുപ്പ്. അമ്മയുടെ താല്പര്യമോർക്കുമ്പോൾ എങ്ങനെ എതിർപ്പ് പ്രകടിപ്പിക്കും. എന്നാൽ മീൻകാരിയെ അകറ്റുകയും വേണം. എന്താണൊരു വഴി? കുഞ്ഞൻ ആലോചിച്ചു. ഒരുദിവസം മീൻകാരി കുട്ട താഴെവെച്ചിട്ട് അമ്മയുടെ അടുത്തേയ്ക്ക് പോയി. കുഞ്ഞൻ അടുത്തുചെന്നുനോക്കി. കുട്ടനിറയെ വാളമീൻ. പിന്നെ ഒന്നും ആലോചിച്ചില്ല, അവൻ കുട്ടയിലേക്ക് മൂത്രമൊഴിച്ചു. ഇതറിഞ്ഞ അമ്മ മകന് നല്ല ശിക്ഷ കൊടുത്തു. വാളമീൻ

കൊണ്ടുള്ള അടി. കുഞ്ഞന് ഇതൊരു പാഠമായി. എന്നും മനസ്സിൽ സൂക്ഷി ക്കാനുള്ള സുവർണ്ണപാഠം.''

''കുഞ്ഞനെ കാണാനില്ലെന്ന് കൂട്ടുകാർ പറഞ്ഞല്ലോ അപ്പൂപ്പാ.''

കുഞ്ഞൻ പേട്ടയിൽ കഴിയുന്ന കാലം. ഒരു രാത്രിയിൽ 'കുഞ്ഞനെ കാണാനില്ല.' എന്ന വാർത്ത പരന്നു. കേട്ടവരെല്ലാം അമ്പരന്നു. കൂട്ടുകാർ ഓലച്ചൂട്ടും കത്തിച്ചുകൊണ്ടുള്ള അന്വേഷണത്തിലായി.

ഇരുട്ടിന്റെ നിറം കട്ടപിടിച്ചുതുടങ്ങി. ചീവീടുകളുടെ ചെകിടടയ്ക്കുന്ന ആരവം. കരിമ്പനക്കൂട്ടങ്ങൾ നിറഞ്ഞ പറമ്പിൽ ഭദ്രകാളിക്ഷേത്രം. അവർ ക്ഷേത്രത്തിനടുത്തേക്കുപോയി. പനയോലകളിൽ നരിച്ചീറുകളുടെ ചിറ കടിയൊച്ച. മിന്നിയ ചൂട്ടിന്റെ വെളിച്ചത്തിൽ ക്ഷേത്രത്തിനകത്തൊരു മനു ഷ്യരൂപം. അവർ സൂക്ഷിച്ചുനോക്കി. അതവരുടെ പ്രിയപ്പെട്ട കുഞ്ഞനാണ്. അവർക്കെല്ലാം ആശ്വാസമായി. ചൂട്ടിന്റെ വെളിച്ചമോ ആൾക്കൂട്ടത്തിന്റെ ബഹളമോ ആ ബാലൻ അറിഞ്ഞതേയില്ല. ഭക്തിയുടെ ആനന്ദം ധ്യാനത്തി ലൂടെ കുഞ്ഞൻ അനുഭവിച്ചറിയുകയായിരുന്നു.

നിത്യവും കുളിക്കണം, വെള്ളവസ്ത്രം ധരിക്കണം, ഹരിചന്ദനക്കുറി യുമണിഞ്ഞു നടക്കണം. ഇതായിരുന്നു കുട്ടിക്കാലം മുതൽ കുഞ്ഞന്റെ ശീലം. സന്യാസിമാരെന്നു തോന്നുന്ന ആരെക്കണ്ടാലും അവൻ നോക്കി നില്ക്കും. ചിലപ്പോൾ കുറെദൂരം പിന്തുടർന്നെന്നും വരും. വൈകുന്നേര ങ്ങളിൽ കടപ്പുറത്തു പോയിരിക്കുക കുട്ടിയുടെ മറ്റൊരു വിനോദമായി രുന്നു. ശംഖുംമുഖം കടപ്പുറം കുഞ്ഞൻ ഇഷ്ടതാവളമാക്കി. അവിടെയി രുന്ന് പാരാവാരത്തിന്റെ അപാരതയെയും പ്രകൃതി രഹസ്യങ്ങളെയും അവൻ മനനംചെയ്തു. ആ ചിന്തകളിലൂടെ ഏതോ നിതാന്തസുഖം ആ ബാലമനസ്സ് ആസ്വദിച്ചറിയുകയായിരുന്നു. ആസ്വാദനം ക്രമേണ അനുഭൂ തിയായി. കുഞ്ഞന്റെ ഉള്ളിലേക്ക് ആ ദിവ്യാനുഭൂതി ആഴ്ന്നിറങ്ങി.

''കൂട്ടുകാരുമൊത്ത് കളിക്കരുതെന്ന് ആശാൻ പറഞ്ഞതെന്തിനായി രുന്നു?'' കൂട്ടുകാരെ ഇഷ്ടമുള്ള വിഷ്ണുവിന്റെ വിഷാദം പുറത്തുവന്നു.

കുഞ്ഞന് കൂട്ടുകാരെ വളരെ ഇഷ്ടമായിരുന്നു. അവർക്കോ കുഞ്ഞനെ കൂടാതെ കഴിയാനും വയ്യ. അവരോടൊത്ത് എത്രനേരം കഴിയാനും അവന് മടിയില്ല. ഊണു ഉറക്കവും അവരോടൊത്ത്. പേട്ടയിലെ പരമേശ്വരൻ ഇഷ്ട തോഴൻ. എപ്പോഴും അവരിരുവരും ഒരുമിച്ച്. പരമേശ്വരന്റെ വീട്ടിൽ പോകു ന്നതിനെ ആശാൻ വിലക്കി. കൂട്ടുകാരിൽ ചിലർക്കും അതിഷ്ടമായില്ല. കാരണം പരമേശ്വരൻ ഈഴവസമുദായക്കാരനായിരുന്നു. ഈഴവർക്ക് അയിത്തം കല്പിച്ചിരുന്ന കാലമായിരുന്നല്ലോ അന്ന്.

ഒരു ദിവസം ആശാൻ പറഞ്ഞു:

"കുഞ്ഞാ, പരമേശ്വരന്റെ വീട്ടിൽപോയി ഭക്ഷണം കഴിക്കരുത്."

മനുഷ്യരെയെല്ലാം ഒന്നായിക്കണ്ട കുഞ്ഞന്റെയുള്ളിൽ എവിടെയോ ആ ശബ്ദം കൊണ്ടു. അത് അവനിൽ വലിയ മുറിവുണ്ടാക്കി. മനുഷ്യൻ മനുഷ്യനോടു കാണിക്കുന്ന വിവേചനം ആ കുരുന്നുമനസ്സിൽ ഒരു ചോദ്യമുയർത്തി; 'എന്തിനാണീ ഉച്ചനീചത്വങ്ങൾ?' ജാതിചിന്തയും ഉച്ചനീചത്വങ്ങളും ഉച്ചകോടിയിലെത്തിനിന്നിരുന്ന അക്കാലത്ത് അതിനെതിരെ ചിന്തിക്കാൻ കുട്ടിക്ക് ഈ സംഭവം പ്രേരകമായി. ജാതിചിന്തയിലൊന്നും അർത്ഥമില്ലെന്നും മനുഷ്യരെല്ലാം തുല്യരാണെന്നും കുഞ്ഞൻപിള്ളചട്ടമ്പി പേട്ടയിൽ രാമൻപിള്ളആശാന്റെ മുന്നിൽ തുറന്നടിച്ചു.

വിഷ്ണുവും കൂട്ടരും തിരുവനന്തപുരത്തെത്തി. കാർ സെക്രട്ടറിയേറ്റിനു മുന്നിൽ നിർത്തി, അവർ ഭക്ഷണം കഴിക്കാൻ പോയി.

# 'സെക്രട്ടറിയേറ്റുണ്ടാക്കാൻ ഞാനും കല്ല് ചുമന്നു'

**ഹോ**ട്ടലിൽനിന്നും അവർ പുറത്തുവന്നു. നിരത്തിന്റെ മദ്ധ്യത്തിൽ നില്ക്കുന്ന പ്രതിമ വിഷ്ണുവിന്റെ ശ്രദ്ധയിൽപ്പെട്ടു.

"ഈ പ്രതിമ ആരുടേതാണ് അപ്പൂപ്പാ?"

"സർ. ടി. മാധവരായരുടേത്. കേരളസംസ്ഥാനം രൂപീകരിക്കുന്നതിനു മുൻപ് ഇവിടം തിരുവിതാംകൂർ രാജ്യമെന്ന് മോൻ പഠിച്ചിട്ടുണ്ടല്ലോ. രാജവാഴ്ച നിലനിന്നിരുന്ന കാലം. ഭരണത്തിൽ രാജാവിനെ സഹായിക്കാൻ മന്ത്രിയെപ്പോലെ ദിവാൻ. മാധവരായർ തിരുവിതാംകൂറിലെ ദിവാനായിരുന്നു. ഒട്ടേറെ നല്ല കാര്യങ്ങൾ ചെയ്തുകൊണ്ട് അദ്ദേഹം തന്റെ ഭരണവൈദഗ്ദ്ധ്യം തെളിയിച്ചു. ആ രാജസേവകന്റെ ഓർമ്മ നിലനിർത്താനാണീ പ്രതിമ. 'സ്റ്റാച്ച്യൂജംഗ്ഷൻ' എന്ന് ഈ സ്ഥലം അറിയപ്പെടുന്നു."

"മോൻ അങ്ങോട്ട് നോക്കൂ." സെക്രട്ടറിയേറ്റിനെ ചൂണ്ടിക്കൊണ്ട് മേനോൻ.

"അത് നമ്മുടെ സംസ്ഥാന ഭരണസിരാകേന്ദ്രം. മന്ത്രിമാരുടെ ഓഫീസുകളും നിയമസഭാമന്ദിരവും മറ്റ് ഓഫീസുകളുമടങ്ങുന്ന സെക്രട്ടറിയേറ്റ്. ഇപ്പോൾ നിയമസഭ കൂടുന്നത് പുതിയ മന്ദിരത്തിലാണ്. എത്രയോ ഭരണമാറ്റങ്ങൾക്ക് ചരിത്രസാക്ഷിയായ ഈ സെക്രട്ടറിയേറ്റ് മന്ദിരം പണികഴിപ്പിച്ചത് മാധവരായരായിരുന്നു. അനേകം തൊഴിലാളികൾ വളരെ നാൾ പണിചെയ്തു തീർത്തതാണീ രാജമന്ദിരം. കുഞ്ഞൻപിള്ളയും അതിലൊരു

തൊഴിലാളിയായി. കല്ലും മണ്ണും ചുമന്ന തൊഴിലാളി.''

കുഞ്ഞൻപിള്ള വിദ്യാഭ്യാസം തുടരാനാഗ്രഹിച്ചു. ആ വിജ്ഞാനദാഹിയെ പട്ടിണി പഠിക്കാൻ വിട്ടില്ല. വിധിയുടെ കൈത്തെറ്റ് എന്നല്ലാതെ എന്തുപറയാൻ! ഏതുജോലിക്ക് പോകാനും കുഞ്ഞൻ നിർബന്ധിതനായി. കല്ലു ചുമന്നുകിട്ടിയ കൂലി അവൻ അമ്മയെ ഏല്പിച്ചു. അത് വീട്ടിലെ ദാരിദ്ര്യത്തിന് അല്പം ആശ്വാസമായി. വളരെ നാളുകൾക്കുശേഷം സെക്രട്ടറിയേറ്റിനു മുന്നിലൂടെ നടന്നുപോയ കുഞ്ഞൻ കൂടെയുണ്ടായിരുന്നവരോടായി പറഞ്ഞു:

''കണ്ടില്ലെ, നമ്മുടെ സെക്രട്ടറിയേറ്റ് മന്ദിരം! ഇതുണ്ടാക്കാൻ ഞാനും കുറെ കല്ലു ചുമന്നവനാ...''

തൊഴിൽതേടി പുറപ്പെട്ട കുഞ്ഞൻ നെയ്യാറ്റിൻകരയിലെത്തി. അവിടെ ജോലികിട്ടി; ആധാരമെഴുത്ത്. അതത്ര മെച്ചമായ ജോലിയായിരുന്നില്ല. ആധാരമെഴുതാനുണ്ടെങ്കിൽ എന്തെങ്കിലും കിട്ടും. ഇല്ലെങ്കിൽ പട്ടിണി. ആദ്യദിവസം തന്നെ കുഞ്ഞന് കൂലിയായി എട്ടുപണം കിട്ടി. കൈനീട്ടം നല്ലൊരു തുകയായതിൽ എല്ലാവർക്കും സന്തോഷം. എന്നാൽ കുഞ്ഞന് ദുഃഖം; കൂട്ടെഴുത്തുകാർക്കൊന്നും കിട്ടാത്തതിലുള്ള ദുഃഖം. കുഞ്ഞൻ ചെയ്തതെന്തെന്നോ; തനിക്കുകിട്ടിയ പണം കൂടെയുള്ളവർക്കെല്ലാം വീതിച്ചു നല്കി. വേദനനിറഞ്ഞ തന്റെ ജീവിതത്തിലൂടെ അന്യന്റെ ദുഃഖം അയാൾ അനുഭവിച്ചറിഞ്ഞിരുന്നു. ആ ജോലിയിലും കൂടുതൽനാൾ തുടർന്നില്ല.

കുഞ്ഞൻപിള്ള വീട്ടിലേക്കു മടങ്ങി.

''കൂലിയായി 'പണം' കിട്ടിയെന്നു പറഞ്ഞല്ലോ, അതെന്താണ് അപ്പൂപ്പാ...?'' പണത്തെപ്പറ്റി വിഷ്ണുവിനറിയണം.

''നമ്മുടെ നാണയം പൈസ—രൂപ ആണല്ലോ. അന്നത്തെ നാണയം ചക്രവും—രൂപയും.

ഒരു രൂപയ്ക്ക് ഇരുപത്തിയെട്ടര ചക്രം. പതിനാറ് കാശ് ഒരു ചക്രം. നാല് ചക്രം ഒരു പണം. അക്കാലത്ത് ബ്രിട്ടീഷുകാരാണല്ലോ ഇവിടം ഭരിച്ചിരുന്നത്. തിരുവിതാംകൂർ പോലുള്ള രാജ്യങ്ങളുടെ ഭരണം ബ്രിട്ടീഷുകാരുടെ കീഴിൽ രാജാക്കന്മാരാണ് നടത്തിയിരുന്നത്. ഭരണത്തിലെന്നപോലെ നാണയത്തിന്റെ വിലയിലും വ്യത്യാസം. ഒരു രൂപയ്ക്ക് ഇരുപത്തിയെട്ടര ചക്രമുള്ള രൂപ ബ്രിട്ടീഷ് രൂപയും ഇരുപത്തിയെട്ടുള്ളത് സർക്കാർ രൂപയും.''

''ഇതു നല്ല തമാശയാണല്ലോ അപ്പൂപ്പാ. ഒരു നാട്ടിൽ ഒരേ നാണയത്തിന് രണ്ടുവില!'' പൊട്ടിച്ചിരിയോടെ വിഷ്ണു.

വിഷ്ണുവിന്റെ കൗതുകത്തിൽ പങ്കുചേർന്ന് നമ്പ്യാരും മേനോനും ചിരിച്ചു.

മേനോൻ പറഞ്ഞു:

“ഇനിയുമുണ്ട് വ്യത്യാസം; ഇന്ന് ഖജനാവിൽ നിന്നും ശമ്പളം വാങ്ങുന്ന സർക്കാർ ജീവനക്കാരായാലും, സ്വകാര്യസ്ഥാപനങ്ങളിലെ ജീവനക്കാരായാലും അവരുടെ ശമ്പളത്തിന്റെ വിലയിൽ വ്യത്യാസമില്ല. എന്നാൽ അന്ന് സർക്കാർ ജീവനക്കാർക്ക് ബ്രിട്ടീഷ് രൂപയും സ്വകാര്യജീവനക്കാർക്ക് ഇന്ത്യൻരൂപയുമാണ് കിട്ടിയിരുന്നത്. സ്വകാര്യജീവനക്കാർക്ക് ഓരോ രൂപയ്ക്കും അരചക്രംവീതം കുറച്ചുമാത്രം. ശമ്പളനിരക്കുകേട്ടാൽ തുല്യസംഖ്യയും. ഞങ്ങൾ പ്രൈമറിസ്കൂളിൽ പഠിക്കുന്ന കാലത്ത് നാണയം ഇതായിരുന്നു. പിന്നീട് അണ രൂപയായിമാറി.”

“കുഞ്ഞൻപിള്ള പിന്നീട് ജോലിക്കൊന്നും പോയില്ലെ അപ്പൂപ്പാ?”

കുഞ്ഞൻപിള്ളയ്ക്ക് ജോലികിട്ടി സെക്രട്ടറിയേറ്റിൽ.”

“സെക്രട്ടറിയേറ്റിലോ.... ഹായ് അത് അത്ഭുതമായിരിക്കുന്നല്ലോ. സെക്രട്ടറിയേറ്റിന് കല്ലുചുമന്ന തൊഴിലാളി അവിടെ ഉദ്യോഗസ്ഥനോ...”

വിഷ്ണു മൂക്കത്ത് വിരൽവെച്ചു.

“സെക്രട്ടറിയേറ്റ് അന്ന് ഹജൂർകച്ചേരി എന്നാണറിയപ്പെട്ടിരുന്നത്. അവിടെ കുറെ കണക്കെഴുത്തുകാരെ നിയമിക്കാൻ ദിവാൻ തീരുമാനിച്ചു. സമർത്ഥരെയാണ് ആവശ്യം. ഉദ്യോഗാർത്ഥികളായി ധാരാളംപേരെത്തി. ദിവാൻ അവർക്കെല്ലാം ഒരു പരീക്ഷനല്കി. പിറ്റേദിവസം ഉത്തരം കണ്ടുപിടിച്ചുകൊണ്ടുവരാൻ കണക്കിലെ കുറെ ചോദ്യങ്ങൾ കൊടുത്തു. എല്ലാവരും ഉത്തരവുമായെത്തി. ദിവാൻതന്നെ അത് പരിശോധിച്ചു. ഉത്തരങ്ങളെല്ലാവർക്കും ഒരുപോലെ ശരി. ഇവരിൽ ആരെ നിയമിക്കും? ഇത്രയും ആളുകളെ ആവശ്യവുമില്ലല്ലോ. അതായി അദ്ദേഹത്തിന്റെ ചിന്ത. ഒരിക്കൽകൂടി പരീക്ഷിക്കാമെന്നായി. കുറെക്കൂടി പ്രയാസമുള്ള കണക്കുകളാണ് ഇത്തവണ നല്കിയത്. ഫലമോ തഥൈവ. എന്താണ് ഇങ്ങനെ സംഭവിക്കാൻ? ആരോ ഇതിന്റെ പിന്നിൽ പ്രവർത്തിച്ചിട്ടുണ്ട്. ദിവാൻ മനസ്സിലാക്കി. സത്യം പുറത്തുവരണമല്ലോ. ജോലികിട്ടണമെങ്കിൽ അവർക്കും അതു പറയാതെ പറ്റില്ലല്ലോ. ശരിയായ ഉത്തരം അവരിൽ നിന്നും വന്നു. കുഞ്ഞൻപിള്ളയായിരുന്നു ഇതിന്റെ പിന്നിലെന്ന കാര്യം അവർ സമ്മതിച്ചു. ദിവാൻ വിട്ടില്ല; കുഞ്ഞൻപിള്ളയെ വരുത്തി. കുഞ്ഞനും നല്കി പുതിയൊരു ചോദ്യം. ഉരുളയ്ക്കുപ്പേരിപോലെ വന്നു കുഞ്ഞന്റെ ഉത്തരം. കുഞ്ഞൻപിള്ളയുടെ അസാധാരണമായ സാമർത്ഥ്യത്തിൽ ദിവാന് മതിപ്പുതോന്നി. കുഞ്ഞൻപിള്ളയെ സെക്രട്ടറിയേറ്റിൽ നിയമിച്ചു. ശമ്പളം നാലുരൂപ. ചുമട്ടുതൊഴിലാളി സെക്രട്ടറിയേറ്റിലെ ഉദ്യോഗസ്ഥനായ കഥയിതാണ്.

ജോലിയിൽ കുഞ്ഞൻ അതിസമർത്ഥൻ. ദിവാന് അതിൽ ഏറെ സംതൃ

പ്തി. ശമ്പളം നല്കേണ്ട ദിവസമായി. നേരത്തെ നിശ്ചയിച്ചിരുന്ന നാലു രൂപ ശമ്പളത്തിനുപകരം കുഞ്ഞൻപിള്ളയ്ക്ക് ദിവാൻ പത്തുരൂപ നല്കി. ആദ്യമായി സർക്കാർ ശമ്പളം വാങ്ങുന്ന ജീവനക്കാരന്റെ സന്തോഷം കുഞ്ഞൻപിള്ളയ്ക്ക് ഉണ്ടായില്ല; അതും അധികശമ്പളം നല്കിയിട്ടുപോലും. അദ്ദേഹം നാലുരൂപ സ്വീകരിച്ചിട്ട് ബാക്കി തിരിച്ചുനല്കി.

"എനിക്ക് നിശ്ചയിച്ച ശമ്പളം മതി, സമ്മാനം ഞാൻ വാങ്ങാറില്ല."

സൗമ്യനായി കുഞ്ഞൻ പറഞ്ഞു.

ഇതറിഞ്ഞപ്പോൾ ദിവാന് അത്ഭുതം. കടുത്ത ദാരിദ്ര്യം അനുഭവിച്ചിരുന്നെങ്കിലും അർഹതയില്ലാത്തതൊന്നും ആരിൽനിന്നും അദ്ദേഹം സ്വീകരിച്ചിരുന്നില്ല.

കുറച്ചുദിവസം അവധിയെടുക്കാൻ കുഞ്ഞൻ ആഗ്രഹിച്ചു. അപേക്ഷ തന്റെ മേലധികാരിക്ക് നല്കുകയും ചെയ്തു. എന്നാൽ അധികാരി അതു നിരസിച്ചു. അദ്ദേഹത്തിന് അത് തീരെ ഇഷ്ടമായില്ല.

"എനിക്ക് അവധി കൂടിയേ കഴിയൂ." ദൃഢസ്വരത്തിലുള്ള പിള്ളയുടെ ശബ്ദം. ഒന്നിനും വഴങ്ങാത്ത മേലധികാരിയുണ്ടോ കേൾക്കുന്നു. അയാൾ കല്പിച്ചു:

"ഇല്ല, തരില്ല. അവധി തരില്ല. നാളെ ഞാൻ വരുമ്പോൾ നിങ്ങളെ ആ സ്ഥാനത്തുതന്നെ കാണണം."

ആരെയും കൂസാത്ത കുഞ്ഞൻ അധികാരിയുടെ പിടിവാശി കാര്യമാക്കിയില്ല.

"ഉം, നാളെ ഞാൻ ഏതുസ്ഥാനത്തു കാണുമോ അവിടെ വന്നാൽ എന്നെ കാണാം." കുഞ്ഞനും തിരിച്ചടിച്ചു.

ആർക്കും അഭികാമ്യമായിതോന്നാവുന്ന സെക്രട്ടറിയേറ്റിലെ ജോലി കുഞ്ഞൻ വലിച്ചെറിഞ്ഞു. അത് അദ്ദേഹത്തിന്റെ ആദ്ധ്യാത്മികരംഗത്തേക്കുള്ള നിയോഗമായി. ആദ്ധ്യാത്മികകേരളത്തിന്റെ ശക്തിസ്രോതസ്സായി അദ്ദേഹം മാറുകയായിരുന്നു.

സെക്രട്ടറിയേറ്റിന്റെ പച്ചനിറമുള്ള ഗെയ്റ്റ് തുറന്നുകിടക്കുന്നു. വിഷ്ണുവുമൊത്ത് അവർ അകത്തുകടന്നു. നൂറ്റാണ്ടുകളുടെ ചരിത്രം നിദ്രകൊള്ളുന്ന മനോഹരമന്ദിരം അവർ നടന്നുകണ്ടു. പിന്നീടവർ പേട്ടയിലെത്തി. കുഞ്ഞനും കൂട്ടരും കുട്ടിക്കാലത്ത് കളിച്ചുല്ലസിച്ച പേട്ടയും പരിസരവും കൺകുളിർക്കെ അവർ കണ്ടു. അവിടെ നിന്നും തിരിച്ച് കിഴക്കേകോട്ടയിലെത്തി.

"മോന് കാഴ്ചബംഗ്ലാവ് കാണണ്ടെ?" തിരുവനന്തപുരത്തിനോട് വിടപറയുന്നതിനു മുമ്പ് മേനോൻ വിഷ്ണുവിനോട് ചോദിച്ചു.

സ്കൂളിൽ നിന്നും ഞങ്ങൾ കന്യാകുമാരിയിലേക്ക് വിനോദയാത്ര പോയപ്പോൾ ഇതുവഴിവന്ന് കാഴ്ചബംഗ്ലാവ് കണ്ടിരുന്നു. മാത്രമല്ല ഇരുനിലബസ്സും കണ്ടു. അതിലൊന്നു കയറാൻ എനിക്ക് കൊതിയാകുന്നു.'' വിഷ്ണുവിന്റെ ഒരേയൊരാഗ്രഹം.

''അതിൽ നമുക്കു കയറാം. ഇരുനിലബസ്സ് ഇതുവഴി ഇപ്പോൾ വരും. നഗരം ചുറ്റിക്കാണുകയും ചെയ്യാം. ഈ ഡബിൾഡെക്കർ ബസ്സ് തിരുവനന്തപുരത്തിന് സ്വന്തം. രണ്ട് ഇരുനില ബസ്സുകളാണ് ഇവിടെയുള്ളത്. തമ്പാനൂർ മുതൽ ശാസ്തമംഗലം വരെയാണതിന്റെ പതുക്കെപ്പതുക്കെയുള്ള സഞ്ചാരം. തലസ്ഥാനത്തെത്തുന്നവർക്ക് നഗരക്കാഴ്ചയ്ക്ക് ഇമ്പമേകുന്നതാണീ രാജകീയ വാഹനം. ഞാൻ ഇവിടെ പഠിക്കുന്ന കാലത്തും ഈ ഇരുനിലബസ്സുകൾ നഗരത്തിന് അലങ്കാരമായി ഓടിയിരുന്നു. നാല്പതിലേറെ വയസ്സ് പ്രായമായിട്ടുണ്ടാകും ഈ മുതുമുത്തച്ഛൻ ബസ്സുകൾക്ക്.'' മേനോൻ പറഞ്ഞു.

അവരുടെ വാഹനം കോട്ടയ്ക്കകത്തേക്ക് കയറിപ്പോയി.

# ശ്രീ ചട്ടമ്പിസ്വാമികൾ

പത്മനാഭസ്വാമിക്ഷേത്രത്തിനു മുന്നിൽ കാർ നിർത്തി. അവർ ക്ഷേത്രദർശനം നടത്തി. ക്ഷേത്രഭിത്തിയിലെ കൊത്തുപണികളും ദാരുശില്പങ്ങളും കണ്ട വിഷ്ണു വിസ്മയംകൂറി.

''ഇവിടെ അല്പം വിശ്രമിക്കാം.''

തീർത്ഥപാദമണ്ഡപത്തിൽ കയറിയപ്പോൾ മേനോൻ പറഞ്ഞു.

മണ്ഡപത്തിലെ വിശാലമായ വേദി. അതിൽ ചട്ടമ്പിസ്വാമികളുടെ ചിത്രം. നിറക്കൂട്ടിൽ ചാലിച്ചെടുത്ത മനോഹരമായ എണ്ണച്ഛായാചിത്രം. വിഷ്ണു അതിനടുത്തെത്തി. കണ്ണെടുക്കാതെ അവൻ അതിൽതന്നെ നോക്കിനിന്നു. 'ദിവ്യപ്രകാശം പ്രസരിക്കുന്ന തേജോമയമായ മുഖം, ചുണ്ടിൽ നേർത്ത പുഞ്ചിരി, നീണ്ടിറങ്ങിയ വെള്ളത്താടി, ഏതോ ബിന്ദുവിൽ ഉറപ്പിച്ച തിളങ്ങുന്ന യോഗനയനങ്ങൾ...' മഹാപർവ്വതത്തെ വീക്ഷിക്കുന്ന മാനസികാവസ്ഥ വിഷ്ണുവിൽ.

''വിഷ്ണൂ...'' നമ്പ്യാർ വിളിച്ചു. അവനത് ശ്രദ്ധിച്ചില്ല.

''ആകാശങ്ങളെ കീഴടക്കിയ ആ ആത്മീയോന്നതിക്കു മുന്നിൽനിന്ന് ലോകത്തെ കാണാൻ അവനെന്നല്ല ആരും കൊതിച്ചുപോകും. അവൻ സ്വാമിയുടെ ചിത്രം കണ്ടിട്ടുവരട്ടെ.'' മേനോൻ പറഞ്ഞു.

''അപ്പൂപ്പാ, സ്വാമിയുടെ ജന്മസ്ഥലം കാണണ്ടെ?'' ഓടിയെത്തിയ

വിഷ്ണു ചോദിച്ചു.

"മോനെ, നാമിനി അങ്ങോട്ടാണ് പോവുക."

കാർ കണ്ണമ്മൂലയിലെത്തി. പവിത്രതയാർന്ന ആ മൺതരികളിലൂടെ പദമൂന്നിയ അവർക്ക് സ്വാമിയുടെ സ്മരണ രോമാഞ്ചമായി.

അവിടെ നിന്നും അവർ പൂജപ്പുരയിലെത്തി. ഒരു കൊച്ചുമൈതാനം. ഒറ്റത്തായി കരിങ്കല്ലിൽ തീർത്ത മണ്ഡപം. അതിനുചുറ്റും വാഹനങ്ങൾ വലംവച്ചുകൊണ്ടിരിക്കുന്നു. അവർ മണ്ഡപത്തിൽ കയറിയിരുന്നു.

"അപ്പൂപ്പാ, പൂജവയ്ക്കുന്നത് ഇവിടെയാണോ?"

"പൂജവയ്പ് ഇവിടെ പ്രധാനചടങ്ങ്. നവരാത്രി തിരുവനന്തപുരത്തിന് ഉത്സവകാലം. വിദ്യയ്ക്കുവേണ്ടിയൊരുക്കുന്ന ഒൻപതുരാവുകൾ. കുട്ടികളുടെ ഉത്സാഹത്തിന്റെ സുന്ദരരാവുകൾ. വർണ്ണപ്പകിട്ടാർന്ന ഘോഷയാത്രയോടെ ഉത്സവത്തിന് തുടക്കമാകും. ഘോഷയാത്രയ്ക്ക് രാജാവ് നേതൃത്വം നല്കും. നഗരത്തിലൂടെ കടന്നുപോകുന്ന ഘോഷയാത്രയെ പുഷ്പമാല്യങ്ങൾ ചാർത്തി ജനങ്ങൾ സ്വീകരിക്കും. വിഗ്രഹങ്ങൾ നവരാത്രിമണ്ഡപത്തിൽ പ്രതിഷ്ഠിക്കുന്നതോടെ പൂജയ്ക്ക് തുടക്കമാവും. അതുകഴിഞ്ഞാൽ നവരാത്രിസദസ്സിന്റെ അരങ്ങേറ്റം. രാജ്യത്തിന്റെ പല ഭാഗത്തു നിന്നുമെത്തുന്ന പണ്ഡിതന്മാരുടെ സാന്നിദ്ധ്യം സദസ്സിന് മാറ്റുകൂട്ടും. വമ്പിച്ചൊരു ജനാവലി ഇതിനെല്ലാം സാക്ഷ്യം വഹിക്കും. ഒരിക്കൽ കുഞ്ഞൻപിള്ളയും സ്വാമിനാഥ ദേശികനും നവരാത്രിസദസ്സ് കാണാനെത്തി.

"ആരാണ് സ്വാമിനാഥദേശികൻ?"

"ജ്ഞാനപ്രജാഗരം എന്നൊരു സംഘടന അക്കാലത്ത് പ്രവർത്തിച്ചിരുന്നു. ഈ യുവജനസംഘടനയുടെ രക്ഷാധികാരി രാമൻപിള്ളആശാൻ. വായനയിലൂടെ അറിവുനേടാനും നേടിയവ ചർച്ചകളിലൂടെ രൂഢമൂലമാക്കാനും ഈ യുവസംഗമത്തിന് കഴിഞ്ഞിരുന്നു. കുഞ്ഞൻപിള്ളയും ആ സംഘടനയിൽ അംഗമായി. സംഘടനാപ്രവർത്തനത്തിലൂടെ കിട്ടിയ കൂട്ടുകാരനാണ് സ്വാമിനാഥദേശികൻ. പണ്ഡിതനായ ദേശികൻ യൂണിവേഴ്സിറ്റികോളേജിലെ തമിഴ് പ്രൊഫസറായിരുന്നു. യൂണിവേഴ്സിറ്റി കോളേജ് അന്ന് മഹാരാജാസ് കോളേജ് എന്നാണ് അറിയപ്പെട്ടിരുന്നത്. തമിഴ് വേദശാസ്ത്ര പുരാണങ്ങളിൽ കുഞ്ഞൻപിള്ളയ്ക്ക് കൂടുതൽ അറിവുനേടാൻ ദേശികനുമായുള്ള സമ്പർക്കം സഹായിച്ചു. ആംഗലേയ ഭാഷാസ്വാധീനം സുന്ദരൻപിള്ള എന്ന സുഹൃത്തിൽനിന്നും അദ്ദേഹത്തിനുലഭിച്ചു.

"അപ്പൂപ്പാ, നവരാത്രിസദസ്സിന്റെ കാര്യം?" വിഷ്ണു മേനോനെ വിഷയത്തിലേക്കു കൊണ്ടുവന്നു.

നവരാത്രിസദസ്സ് അരങ്ങു തകർത്തു. തമിഴ് ഭാഷാപണ്ഡിതനായ സുബ്ബ

ജടാപാഠികളുടെ ഉജ്ജ്വലപ്രഭാഷണം നടക്കുകയാണ്. ആ വാഗ്ധോരണിയിൽ ആകൃഷ്ടനായ കുഞ്ഞൻ അദ്ദേഹവുമായി സംസാരിക്കാനാഗ്രഹിച്ചു. കൂടിക്കാഴ്ചയ്ക്കുശേഷം ജടാപാഠികൾ തന്റെ ജന്മസ്ഥലമായ കല്ലടൈക്കുറിച്ചിയിലേക്ക് കുഞ്ഞനെ കൊണ്ടുപോയി. തമിഴ്നാട്ടിലെ ആ സ്ഥലത്ത് അദ്ദേഹം മൂന്നുവർഷം കഴിഞ്ഞു. വേദോപനിഷത്തുകളിൽ വിപുലമായ അറിവുനേടാനും ചില യോഗമുറകൾ അഭ്യസിക്കാനും കുഞ്ഞന് അവിടുത്തെ ജീവിതം ഉപകരിച്ചു. ധ്യാനത്തിലൂടെ മനഃശക്തിയും യോഗാഭ്യാസത്തിലൂടെ ശരീരശക്തിയും അദ്ദേഹം നേടിയിരുന്നു. ആ യുവാവിന്റെയുള്ളിൽ ഒരു സന്യാസി ജനിക്കുകയായിരുന്നു. ജടാപാഠികളുടെ അനുഗ്രഹംവാങ്ങി കുഞ്ഞൻ ദേശാടനത്തിന് പുറപ്പെട്ടു. തെക്കേ ഇന്ത്യയിലേക്കൊരു പരിവ്രാജകയാത്ര.

യാത്രയിൽ കുഞ്ഞനൊരു മോഹം, അടങ്ങാത്ത മോഹം. സന്യാസിവര്യനായ ഒരു ഗുരുവിനെ കണ്ടെത്തണം. തനിക്ക് സന്യാസദീക്ഷ നല്കാൻ പറ്റിയ ഗുരു. പല മതപണ്ഡിതന്മാരെയും കണ്ടുമുട്ടി. മുസ്ലീം ക്രിസ്തീയ പണ്ഡിതന്മാരിൽ നിന്നും മതതത്വങ്ങൾ അദ്ദേഹം പഠിച്ചു.

കുഞ്ഞൻപിള്ള മടക്കയാത്രയിലായി. വഴിമദ്ധ്യേ വടിവീശ്വരം എന്ന സ്ഥലത്തെത്തി. അവിടെയൊരു വീട്ടിൽ സദ്യ നടക്കുന്നു. അദ്ദേഹം അവിടേക്ക് കയറിച്ചെന്നു. വീടിന്റെ ഒരു വശത്ത് എച്ചിലിലകൾ കൂടിക്കിടക്കുന്നു. അതിനടുത്ത് പ്രാകൃതവേഷത്തിൽ ഒരാളിരിക്കുന്നു. ഇലകൾ വലിച്ചെടുത്ത് അയാൾ എച്ചിൽ തിന്നുകയാണ്. അതിനുചുറ്റും കുറെ പട്ടികളും ആവേശത്തോടെ ഇല നക്കുന്നുണ്ടായിരുന്നു. ഭക്ഷണംകഴിക്കാൻ ഒന്നിലധികം നായ്ക്കൾ ചേർന്നാൽ അവിടെ കടിപിടികൂടുക സാധാരണമാണ്. ഇവിടെ അങ്ങനെയുണ്ടായില്ല. അവ ശാന്തം. ആ രംഗം കുഞ്ഞൻ ശ്രദ്ധിച്ചു. ശ്വാനന്മാരെ ശാന്തരാക്കാനുള്ള വല്ല വിദ്യയും അയാൾ പ്രയോഗിച്ചതാവാമെന്ന് കുഞ്ഞൻ ധരിച്ചു. ഇതെല്ലാം കണ്ടുനിന്ന കുറെ വികൃതിപ്പിള്ളേർ 'ഭ്രാന്തൻ ഭ്രാന്ത'നെന്നു വിളിച്ചുകൊണ്ട് അയാളെ കല്ലെറിഞ്ഞു. ഇതെല്ലാമായിട്ടും അയാളിൽ ഭാവവ്യത്യാസമൊന്നും കണ്ടില്ല. കുറച്ചുകഴിഞ്ഞ് അയാൾ അവിടെനിന്നും യാത്രയായി. കുഞ്ഞനും കൂടെപ്പോയി. 'ഇയാൾ സാധാരണക്കാരനല്ല, ഒരുപക്ഷേ തന്റെ സ്വപ്നത്തിലെ ഗുരു...!' കുഞ്ഞൻ നടക്കുമ്പോൾ ഓർത്തുപോയി. അയാൾ വേഗത്തിൽ നടക്കുകയാണ്. കുഞ്ഞനും വേഗംകൂട്ടി. എന്നിട്ടും അയാളോടൊപ്പമെത്താൻ കുഞ്ഞന് കഴിഞ്ഞില്ല. അസ്ത്രംപോലെ പാഞ്ഞുപോയ അയാളൊന്ന് തിരിഞ്ഞുനോക്കി. പിന്നീട് ഓട്ടമായി. കുഞ്ഞൻ കൂടെയുണ്ടെന്ന് കണ്ടിട്ടാവാം ആയാളുടെ ഈ ഓട്ടം. കുഞ്ഞനും ഓടി. രണ്ടുപേരും ഓട്ടമത്സരത്തിലാ

യി. കുഞ്ഞൻ ഏതാണ്ട് അടുത്തെത്താറായപ്പോൾ പ്രാകൃതൻ അടുത്തുള്ള കാട്ടിനുള്ളിലേക്ക് കയറിപ്പോയി. ഓടിത്തളർന്ന് അവശനായ കുഞ്ഞൻ നിലത്തുവീണുപോയി. ബോധം തെളിഞ്ഞപ്പോൾ കുഞ്ഞൻപിള്ള പ്രാകൃതന്റെ മടിയിൽ. കുഞ്ഞൻ അയാളെ സൂക്ഷിച്ചുനോക്കി. ആ കണ്ണുകളിൽ തിളക്കം. മുഖത്ത് ജ്വലിക്കുന്ന തേജസ്സ്. കൊച്ചുകുഞ്ഞിനെപ്പോലെ കുഞ്ഞനെ അയാൾ തലോടി. കാതുകളിൽ മന്ത്രമോതി. ആ ദിവ്യരൂപം കുഞ്ഞന്റെ മനസ്സിൽ ഗുരുസ്മരണയുണർത്തി. പെട്ടെന്ന് ആ രൂപം കാട്ടിനുള്ളിലേക്ക് മറഞ്ഞു. കുഞ്ഞനും അവിടെ നിന്നും യാത്രയായി.

വീട്ടിൽ മടങ്ങിയെത്തിയ കുഞ്ഞൻപിള്ള ദുഃഖിതനായി. അവിടെക്കണ്ട കാഴ്ചയാണ് വേദനിക്കാൻ കാരണമായത്. തന്റെ സർവ്വസ്വമായ മാതാവ് രോഗശയ്യയിൽ. പ്രിയമാതാവിനെ ശുശ്രൂഷിച്ചുകൊണ്ട് അദ്ദേഹം അവിടെത്തന്നെ കഴിഞ്ഞു. അന്ത്യനാളുകളിൽ അടുത്തെത്തിയ വാത്സല്യപുത്രനെ കണ്ട നിർവൃതിയോടെ പുണ്യമാതാവിന്റെ മിഴികളടഞ്ഞു. മാതാവിന്റെ വേർപാടിനുശേഷം കുഞ്ഞനും തന്റെ വീടിനോടു വിട പറഞ്ഞു. അദ്ദേഹം യാത്രതുടർന്നു. യാത്രയോ കുഞ്ഞന്റെ കൊച്ചുലോകത്തിനപ്പുറത്തെ വലിയ ലോകത്തിലേക്ക്. അത്ഭുതസിദ്ധികൾ പലതും ജനം അദ്ദേഹത്തിൽ ദർശിക്കാൻ തുടങ്ങി.

ചെല്ലുന്നിടത്തെല്ലാം കുഞ്ഞനുചുറ്റും ആരാധകർ. ആദരവോടെ സ്നേഹത്തോടെ അവർ അദ്ദേഹത്തെ വിളിച്ചു: "ചട്ടമ്പിസ്വാമി."

പടിഞ്ഞാറുനിന്നും സൂര്യന്റെ രശ്മികൾ ചാഞ്ഞുപതിച്ചു. പൂജപ്പുര മണ്ഡപത്തിനുചുറ്റും കുട്ടികൾ നിറഞ്ഞു. കളികളിൽ മുഴുകിയ അവരുടെ ആരവം ഉച്ചത്തിൽ മുഴങ്ങിക്കൊണ്ടിരുന്നു.

"വരൂ, നമുക്കു പോകാം, ശംഖുംമുഖം കടപ്പുറത്തേക്ക്."

മേനോൻ പറഞ്ഞു. മൂവരും എഴുന്നേറ്റു.

# വിദ്യാധിരാജ സിദ്ധികൾ

വിശാലമായ ശംഖുംമുഖം കടപ്പുറം. തെളിഞ്ഞ നീലാകാശത്തിൻചോട്ടിൽ തിരകൾ കളിയാടുന്ന മണൽപ്പുറം. മേനോനും നമ്പ്യാരും അവിടെയിരുന്നു. അവരുടെ മുന്നിൽ മുട്ടുകുത്തി വിഷ്ണുവും.

"അപ്പൂപ്പാ, സ്വാമിയുടെ കഥ ബാക്കി..."

"മോനെ, എത്രയോ സായന്തനങ്ങളിൽ സ്വാമി ഇവിടെയിരുന്നിട്ടുണ്ട്. ഈ മനോഹരകാഴ്ച അദ്ദേഹത്തിൽ ആനന്ദാനുഭൂതി പകർന്നിട്ടുണ്ടാകും. വീടുവിട്ട് അദ്ദേഹം സ്വൈരവിഹാരിയായി. വെള്ള ഒറ്റമുണ്ടുടുത്ത്, അതു

പോലൊന്ന് ദേഹത്തു ചുറ്റിക്കൊണ്ടുള്ള സ്വാമിയുടെ സഞ്ചാരം. കാഴ്ചയിലല്ല സന്യാസമെന്ന് ലോകത്തെ ബോദ്ധ്യപ്പെടുത്തി കാവിയുടുക്കാത്ത ആ സന്യാസവര്യൻ. വെടിപ്പും വൃത്തിയുമുള്ള ഒരിടം കിട്ടിയാൽ മതി അവിടെയാകും ഉറക്കം. മത്സ്യമാംസാദികൾ പാകം ചെയ്യാത്തിടത്തുനിന്ന് എന്തെങ്കിലും കിട്ടിയാൽ കഴിക്കും. പണ്ഡിതന്മാരെന്നു തോന്നുന്നവരെക്കണ്ടാൽ വേദാന്തകാര്യങ്ങളിലാകും ചർച്ച. ഭജനസംഘത്തിലെങ്ങാനും പെട്ടുപോയാൽ ഭക്തിഗാനസുധാരസത്തിൽ ലയിച്ചുപോകും ഈ പാട്ടുകാരൻ. വാദ്യോപകരണങ്ങളേതും വായിക്കുന്ന വിദ്വാന് ഗഞ്ചിറയോടാണ് ഏറെ ഇഷ്ടം.''

''സ്വാമിയുടെ വാദ്യോപകരണവിശേഷം... എന്തെങ്കിലും?''

''ഒരിക്കൽ സ്വാമി ഏറ്റുമാനൂർ ക്ഷേത്രത്തിൽ പോയി. ക്ഷേത്രങ്ങൾ അദ്ദേഹത്തിന് ഇഷ്ടസ്ഥാനം. ആയിടയ്ക്ക് ക്ഷേത്രത്തിൽ ഉത്സവമായി. ഉത്സവത്തിന് പ്രധാന വാദ്യമേളം ചെണ്ട. സ്ഥിരമായി ചെണ്ട കൊട്ടുന്നത് മുണ്ടേംപിള്ളി മാരാരായിരുന്നു. മാരാർ അക്കാലത്തെ പ്രസിദ്ധ ചെണ്ടക്കാരനാണ്. മാരാർക്കോ ചെണ്ടവാദ്യത്തിൽ തന്നെ ജയിക്കാൻ ആരുമില്ലെന്ന ഭാവവും. ഈ വാർത്ത സ്വാമിയുടെ കാതിലെത്തി. മാരാരുടെ അഹന്തയൊന്നു കുറയ്ക്കണമെന്ന് സ്വാമിക്കുതോന്നി.

ഉത്സവപ്പറമ്പിൽ ജനം നിറഞ്ഞു. മാരാരുടെ മേളം തുടങ്ങി. കാണികൾ ഉത്സാഹത്താൽ ആർത്തുല്ലസിച്ചു. അപ്പോഴതാ മുഴങ്ങുന്നു മറ്റൊരു ചെണ്ടനാദം. കാഴ്ചക്കാരിൽ നിന്നും കൈയടി ഉയർന്നു. മാരാർക്ക് വാശിയായി. ഡുംഡുംഡും താളത്തിൽ ചെണ്ടക്കോൽ വേഗത്തിൽ വീണു. മേളം മുറുകി. സ്വാമിയും വിടുന്ന ഭാവമില്ല. സ്വാമിയുടെ ചെണ്ടനാദം ഉയർന്നുനിന്നു. മാരാർ വിയർത്തു പരവശനായി. മാരാരുടെ താളം താണുപോയി. ''സ്വാമി ജയിച്ചേ'' എന്ന് ജനം ഉച്ചത്തിൽ വിളിച്ചുകൂവി. മാരാർ ചെണ്ട താഴ്ത്തിവച്ച് തോൽവി സമ്മതിച്ചു. സ്വാമിയുടെ കാല്ക്കൽ വന്ദിച്ചുകൊണ്ട് അയാൾ ചോദിച്ചു:

''ഈ വിദ്യയിൽ അങ്ങയുടെ ഗുരു ആരാണ്...?''

''ഹേയ്, ഞാനിതൊന്നും എവിടെ നിന്നും അഭ്യസിച്ചതല്ല. ഈശ്വരകടാക്ഷം ഒന്നുകൊണ്ട് ഇങ്ങനെയോരോന്നു ചെയ്യുന്നു. നിങ്ങളെയൊന്നു പരീക്ഷിക്കാമെന്നു വിചാരിച്ചുവെന്നേയുള്ളു.'' സ്വാമി മറുപടി പറഞ്ഞു.

''അല്ല, സ്വാമിയെ ഏതോ ഒരു മേനോൻ വെല്ലുവിളിച്ചില്ലേ?'' നമ്പ്യാർ...

''ഉവ്വ്, ഗുരുവായൂർക്കാരൻ വേലപ്പമേനോൻ. നീന്തലിൽ അയാളെ ജയിക്കാൻ ആരുമില്ലെന്നു ഭാവിച്ച് നടക്കുന്ന കാലം. ഒരു ദിവസം സ്വാമിയെ കണ്ടപ്പോൾ തന്റെ നീന്തൽ വൈദഗ്ദ്യത്തെപ്പറ്റി അയാൾ വീമ്പിളക്കി; കൂടെ

ഒരു വെല്ലുവിളിയും.

"മേനോനെ, അങ്ങനെ പറയരുത്. താങ്കളെ ജയിക്കാൻ ചിലപ്പോൾ ആരെങ്കിലും കണ്ടെന്നുവരും." സ്വാമി ഓർമ്മിപ്പിച്ചു.

"നമുക്കൊന്നു പന്തയംവച്ച് നീന്താം." മേനോൻ വിടുന്ന മട്ടില്ല.

"പന്തയമൊന്നും വേണ്ട. നമുക്കൊന്നു പരീക്ഷിച്ചുനോക്കാം."

മേനോന്റെ മനസ്സുവായിച്ച സ്വാമി പറഞ്ഞു.

"നീന്തൽമത്സരം തുടങ്ങാറായി. സ്ഥലം വിസ്തൃതമായ ഒരു ചിറ. ചിറയുടെ കരയിൽ കാണികൾ ഉത്സാഹത്തോടെ ചിറയിലേക്കുനോക്കി. മേനോൻ വെള്ളത്തിലേക്ക് ഒറ്റച്ചാട്ടം. മേനോൻ തന്നെ ആദ്യം നീന്തിത്തുടങ്ങി. പുറകെ സ്വാമിയും. ജലാശയത്തിലെ വെള്ളത്തെ തള്ളിനീക്കി രണ്ടുപേരും മുന്നോട്ടുപോയി. കരയിൽ നിന്നിരുന്ന കാണികളിൽ നിന്നും കരഘോഷമുയർന്നു. സ്വാമി ചിറയുടെ അക്കരെയെത്തി തിരിച്ചുള്ള പകുതി ദൂരവും പിന്നിട്ടുകഴിഞ്ഞു. അപ്പോഴും അക്കരെയെത്താൻ കഴിയാതെ മേനോൻ നീന്തുകയായിരുന്നു. പകുതി ദൂരം പോലും പിന്നിടാൻ കഴിയാതെ കൈകാലിട്ടടിച്ചു. മേനോൻ വെള്ളംകുടിച്ചു താണുപോകുമെന്ന് കാണികൾക്കുതോന്നി. മേനോനെ താങ്ങിയെടുത്ത് സ്വാമി കരയ്ക്കെത്തിച്ചു. ജനം ആർത്തുവിളിച്ചു. അഭിനന്ദനങ്ങൾ കൊണ്ട് സ്വാമിയെ പൊതിഞ്ഞു. തോറ്റു തലതാഴ്ത്തിയ മേനോൻ സ്വാമിയെ വന്ദിച്ച് അനുഗ്രഹങ്ങൾ വാങ്ങി."

"സ്വാമിക്ക് കൊല്ലം പട്ടണത്തിൽ വച്ചുണ്ടായ അനുഭവം പറഞ്ഞില്ലല്ലോ." നമ്പ്യാർ.

കൊല്ലം പട്ടണത്തിലെ തേവള്ളിയിലൂടെ ചില കൂട്ടുകാരുമൊത്ത് സ്വാമി പോവുകയായിരുന്നു. മദ്യപിച്ച് ലക്കുകെട്ട ചിലർ എതിരെ വരുന്നതുകണ്ട് കൂടെ വന്നവരോട് മാറിനില്ക്കാൻ അദ്ദേഹം പറഞ്ഞു. അടുത്തെത്തിയ സംഘം സ്വാമിയെ ആക്രമിക്കാൻ തുടങ്ങി. സ്വാമി പറഞ്ഞു:

"കൊള്ളാം, ഇന്ന് കുറെ കൂടുതൽ അകത്താക്കിയിട്ടുണ്ടല്ലോ."

പെട്ടെന്ന് എന്തോ ഒരു പ്രയോഗവും നടത്തി. അതാ അക്രമികൾ നിലത്തുകിടക്കുന്നു. സ്വാമി അവരിലൊരു മർമ്മവിദ്യ പ്രയോഗിച്ചതായിരുന്നു. മർമ്മവിദ്യയിൽ അദ്ദേഹം അതിസമർത്ഥനായിരുന്നു."

"ഇതൊക്കെ നടന്ന കാര്യങ്ങളാണോ അപ്പൂപ്പാ?"

കഥകൾ വിശ്വസിക്കാൻ കഴിയാതെ വിഷ്ണു.

"മോനെ, ഇതൊക്കെ വെറും കെട്ടുകഥകളായി നമുക്കിപ്പോൾ തോന്നാം. ഈ അപ്പൂപ്പന്റെ കുട്ടിക്കാലത്ത് മുത്തശ്ശി പറഞ്ഞത് ഞാനിന്നും ഓർക്കുന്നു.

ചില ഋഷിവര്യന്മാർ വെള്ളത്തിനു മീതെകൂടി നടന്നുപോയിരുന്നുപോലും. നമ്മുടെ വിദ്യാധിരാജൻ ജലത്തിനുമുകളിൽ പത്മാസനത്തിലിരുന്നിട്ടുള്ളത് ശിഷ്യന്മാർ കണ്ടിട്ടുള്ളതാണല്ലോ. ശ്രീശങ്കരാചാര്യരുടെ ശിഷ്യൻ പത്മപാദരുടെ കഥ അതിലേറെ പ്രസിദ്ധമല്ലെ? അവർ സാക്ഷാൽ സിദ്ധന്മാർ! അവരുടെ സിദ്ധികൾ പ്രസിദ്ധങ്ങളും. യോഗവിദ്യയും ഈശ്വരസാക്ഷാൽക്കാരവും കൊണ്ട് അവർക്കിതെല്ലാം സാദ്ധ്യമായി.''

''സഹജീവികളോടുള്ള സ്വാമിയുടെ സ്നേഹത്തിന്റെ നിഴൽപതിഞ്ഞ കഥകളുണ്ട്. കേൾക്കെണ്ടെ!'' മേനോൻ വിഷ്ണുവിനോട് ചോദിച്ചു.

''സ്വാമി മലയാറ്റൂരിൽ കഴിയുന്ന കാലം. ശിഷ്യൻ കരിമ്പുവിളാകം ഗോവിന്ദപിള്ളയുമൊത്ത് നടക്കാനിറങ്ങി. അവർ നടന്നുനടന്ന് ഒരാറ്റിൻകരയിലെത്തി. പെട്ടെന്നൊരു തവള വെള്ളത്തിലേക്ക് എടുത്തുചാടി. അവരത് ശ്രദ്ധിച്ചു. ഒരു പാമ്പ് പത്തിവിടർത്തി നില്ക്കുന്നു. തവളയെ ഓടിച്ചുകൊണ്ടുവന്നതാണ് അത് എന്നവർക്ക് മനസ്സിലായി.

'ഛീ, അതിനെ തൊട്ടുപോകരുത്. പൊയ്ക്കോ...'

പാമ്പിനെ നോക്കിക്കൊണ്ട് സ്വാമി പറഞ്ഞു.

ഒട്ടും വൈകാതെ പാമ്പ് വന്ന വഴിക്കുപോയി. സ്വാമിയെ പല തവണ പാമ്പ് കടിച്ചിട്ടുണ്ട്. ഒരിക്കൽ അദ്ദേഹം പെരുനെല്ലി കൃഷ്ണൻവൈദ്യനുമൊത്ത് കുളിക്കാൻപോയി. വഴിക്കുവച്ച് സ്വാമിയെ പാമ്പുകടിച്ചു. കടിയേറ്റ സ്വാമി കാല് അതിന്റെനേർക്ക് നീട്ടിക്കൊടുത്തു. പാമ്പിനുണ്ടോ ദയ. ചീറിയടുത്ത പാമ്പ് വീണ്ടും കടിച്ചു. ഇതുകണ്ട ശിഷ്യൻ നിലവിളിച്ചു. ശിഷ്യനെ ആശ്വസിപ്പിച്ചുകൊണ്ട് സ്വാമി നടന്നു. രണ്ടുപേരും ആറ്റിൻകരയിലെത്തി. കാലിലേക്കുനോക്കാൻ ശിഷ്യനോട് പറഞ്ഞുകൊണ്ട് അദ്ദേഹം കടിയേറ്റ ഭാഗത്തുനിന്നും രക്തക്കട്ടകൾ നിലത്തുവീഴ്ത്തി. ശിഷ്യനത് ആറ്റിൻകരയിൽ കെട്ടിനിന്ന വെള്ളത്തിലേക്ക് നീക്കിയിട്ടു. വെള്ളത്തിലെ മത്സ്യക്കുഞ്ഞുങ്ങൾ മയങ്ങിമലരുന്നത് അവർ കണ്ടു. അതിൽ സഹതാപം തോന്നിയ അവർ ആറ്റിലെ വെള്ളം തേവിയിറക്കി ശുദ്ധിയാക്കി.''

''പാമ്പിന് പാലു കൊടുത്തതുപോലെയായി എന്നു പറയാറുണ്ടല്ലോ. പാമ്പിന്റെ കടിയേറ്റ് മരിക്കുന്നവർ എത്രയാണ്. എന്നിട്ടും സ്വാമിക്കിങ്ങനെ തോന്നാൻ...?'' വിഷ്ണുവിന് സംശയം.

''പ്രാണായാമം ശീലിച്ചതുകൊണ്ട് വിഷം പുറത്തുകളയാൻ സ്വാമിക്ക് കഴിയുമായിരുന്നു. നമുക്കൊപ്പം സഹവസിക്കുന്നവയാണല്ലോ പാമ്പുകളും. അതിനെ ഭയക്കുന്നതുപോലെ തന്നെ മനുഷ്യൻ ആരാധിക്കുകയും ചെയ്യുന്നില്ലേ. പരമശിവന്റെ കഴുത്തിലെ ആഭരണമായ നാഗത്തെ പണ്ടുമുതലേ പൂജിച്ചുപോന്നിരുന്നില്ലേ. ക്ഷേത്രങ്ങളിലെ നാഗരാജപ്രതിഷ്ഠ മോൻ

കണ്ടിട്ടില്ലേ. അവിടെ വിശേഷദിവസങ്ങളിൽ നാഗരൂട്ടും നടക്കാറുണ്ട്.''

ആലപ്പുഴ ജില്ലയിലെ 'മണ്ണാറശാലക്ഷേത്രം' ദക്ഷിണേന്ത്യയിലെ പ്രസിദ്ധ നാഗക്ഷേത്രമാണ്. ഇവിടെ എപ്പോഴും സർപ്പങ്ങളെക്കാണാം. പഴക്കം ചെന്ന വലിയ കാവ്. അതിൽ ചൂരൽവള്ളികളും ചിതൽപ്പുറ്റുകളും. അവിടെ സ്വതന്ത്രരായി ഇഴയുന്ന നാഗങ്ങൾ. അതു കാണുന്നവരിൽ ഈശ്വരഭക്തിയും. ലോകത്തിന്റെ പല ഭാഗത്തും ഇതുപോലെ നാഗാരാധന നിലനില്ക്കുന്നു.

''നായ്ക്കളുമായുള്ള സൗഹൃദത്തെപ്പറ്റി കേൾക്കൂ.'' മേനോൻ തുടർന്നു.

അക്കാലത്ത് കൈക്കൂലിക്കാരനും അഹങ്കാരിയുമായ ഒരുദ്യോഗസ്ഥൻ അയാളുടെ വീട്ടിൽ വലിയ വിരുന്നൊരുക്കി. ധാരാളം ആൾക്കാരെ അതിലേക്കു ക്ഷണിച്ചു. അയാൾ സ്വാമിയെയും ക്ഷണിച്ചു. ക്ഷണം സ്വീകരിക്കുന്നതിനുമുൻപ് സ്വാമി ഒരു വ്യവസ്ഥവെച്ചു: 'വിരുന്നിന് എന്റെകൂടെ കുറെ ശിഷ്യന്മാരുണ്ടാകും. അവർക്കും ഭക്ഷണം നല്കണം.' അയാളത് സമ്മതിച്ചു. വീടിനുമുന്നിൽ വലിയ പന്തലുയർന്നു. സദ്യയ്ക്കുള്ള ഒരുക്കങ്ങളെല്ലാമായി. സദ്യദിവസം ആളുകൾ എത്തിക്കൊണ്ടിരുന്നു. സമയത്തുതന്നെ സ്വാമിയുമെത്തി. ആതിഥേയൻ എല്ലാവരേയും സ്വീകരിച്ചിരുത്തി. എങ്കിലും അയാൾക്കൊരു പരിഭ്രമം. സ്വാമിമാത്രം എത്തിയിരിക്കുന്നു. കൂടെ ധാരാളം ആളുകൾകൂടി ഉണ്ടാകുമെന്നല്ലേ പറഞ്ഞിരുന്നത്. അവർക്കെല്ലാം ആഹാരവും തയ്യാറാക്കിക്കഴിഞ്ഞല്ലോ. അതാണയാളുടെ പരിഭ്രമത്തിനു കാരണം.

''സ്വാമീ, ശിഷ്യന്മാർ എവിടെ?'' ഉദ്യോഗസ്ഥൻ ചോദിച്ചു.

''ഉടൻ എത്തും. ഇലവച്ച് വിളമ്പിക്കോളൂ.'' സ്വാമി പറഞ്ഞു.

പന്തലിൽ പായവിരിച്ചു. ഇലകൾ നിരത്തി. ചോറും കറികളും വിളമ്പി. സ്വാമി പന്തലിൽ നിന്നും പുറത്തേക്കുവന്നു. അവിടെ നിന്ന് അദ്ദേഹം വിളിച്ചു:

''വരിൻ, എല്ലാവരും വരിൻ.''

അതാ വരുന്നു കുറെ നായ്ക്കൾ വരിയായി. അവ പന്തലിലേക്കുകയറി. തമ്മിൽ കണ്ടാൽ കടിപിടികൂടുന്ന നായ്ക്കളുടെ അനുസരണ കണ്ടുനിന്നവരിൽ ആശ്ചര്യമുളവാക്കി. ഇലകൾക്കു മുന്നിലെത്തിയ അവ ഭക്ഷണം കഴിച്ച് ശാന്തരായി തിരിച്ചുപോയി. അവിടെ കൂടിയവർ കേൾക്കെ സ്വാമി പറഞ്ഞു:

''കണ്ടില്ലെ, പൂർവ്വജന്മത്തിൽ ഇവയെല്ലാം ഉയർന്ന ഉദ്യോഗസ്ഥന്മാരായിരുന്നു. കൈക്കൂലിവാങ്ങിയും ജനദ്രോഹം ചെയ്തും അവർ ജീവിച്ചു. അതുകൊണ്ട് ഈ ജന്മം അവർ പട്ടികളായി ജനിച്ചു. ദുഷ്ക്കർമ്മങ്ങൾ

ആരു ചെയ്താലും അതിന്റെ ഫലം അടുത്ത ജന്മത്തിലെങ്കിലും അനുഭവിക്കും.''

''നായ്ക്കളെ എനിക്കു പേടിയാണ്...'' അവയെ കണ്ടാലുടൻ കല്ലെറിയുന്ന വിഷ്ണു പറഞ്ഞു.

''ആദിമമനുഷ്യന്റെ കാലംമുതൽ അവന്റെ രക്ഷയ്ക്കായി കൂടെ നായ്ക്കളുമുണ്ടായിരുന്നു. ഇന്നും അവയെ മനുഷ്യർ സ്നേഹിച്ചു വളർത്തിവരുന്നു. എന്നാൽ അവയെ ആരാധിക്കുന്നവരുമുണ്ട്. കണ്ണൂരിലെ പറശ്ശിനിക്കടവ് ക്ഷേത്രത്തിൽ നായ്ക്കളെ ആരാധിച്ച് വളർത്തിവരുന്നു. ക്ഷേത്രത്തിലെ ആരാധനാമൂർത്തി മുത്തപ്പനാണ്. ആ മുത്തപ്പന്റെ വേട്ടനായ്ക്കളാണിവ എന്ന സങ്കല്പമാണിതിന് പിന്നിൽ. അഗതികൾക്ക് ആഹാരം നല്കുന്ന ധർമ്മസ്ഥാപനങ്ങൾ നമ്മുടെ നാട്ടിലുണ്ടല്ലോ. അതുപോലെ അലഞ്ഞുനടക്കുന്ന നായ്ക്കൾക്ക് ആഹാരം നല്കുന്ന സ്ഥാപനങ്ങൾ വിദേശരാജ്യങ്ങളിലുണ്ട്.'' മേനോൻ പറഞ്ഞു.

''എലികളുടെ കഥയുമുണ്ടെന്ന് അപ്പൂപ്പൻ പറഞ്ഞല്ലോ?''

''തിരുവനന്തപുരത്ത് പത്മനാഭൻവൈദ്യരുടെ ഭവനം. വൈദ്യർ സ്വാമിയുടെ അടുത്ത ആരാധകനായിരുന്നു. ഒരിക്കൽ വൈദ്യരുടെ വീട്ടിലെത്തിയ സ്വാമിയെ ഒരു പരാതിയോടെയാണ് അദ്ദേഹം സ്വീകരിച്ചത്.

''സ്വാമീ, എനിക്ക് ശത്രുക്കളുടെ ശല്യം സഹിക്കവയ്യ. ഇന്നലെ രാത്രിയിൽ നടന്നതാണ്, ഇത് സ്വാമികണ്ടോ.''

എലി വെട്ടിനുറുക്കിയ ഷർട്ട് കാണിച്ചുകൊണ്ട് വൈദ്യർ പറഞ്ഞു.

''കേട്ടോ വൈദ്യരെ, നാമെല്ലാം കർമ്മികളാണ്. ഓരോരുത്തരുടെയും കർമ്മം ചെയ്തുതീർക്കേണ്ട ചുമതല അവരവർക്കുണ്ട്. അതിൽ സത്തുക്കളുടെ കർമ്മം പരോപകാരപ്രദവും ഏവർക്കും തൃപ്തികരവുമായിരിക്കും. മറ്റു ചിലരുടെ കർമ്മങ്ങൾ വികൃതി നിറഞ്ഞതായിരിക്കൂ. അതവരുടെ ജന്മസ്വഭാവമാണ്.''

''ഒരീർക്കിലും കുറെ നെല്ലും കൊണ്ടുവരൂ.'' വൈദ്യരോടായി സ്വാമി.

സ്വാമി നെല്ലെടുത്ത് ഷർട്ടിന്റെ മേലിട്ടു. ഈർക്കിൽ കൈയിലെടുത്ത് ജപിച്ചു. എവിടെ നിന്നെന്നറിയില്ല കുറെ എലികൾ വരിയായി അവിടെയെത്തി. അവ കുറ്റബോധത്തോടെ നിന്നു. അവയോടായി സ്വാമി പറഞ്ഞു:

''വൈദ്യരുടെ ഷർട്ട് കടിച്ചുമുറിച്ചതാരാണ്? അവർ ഇങ്ങോട്ട് മാറിനില്ക്കട്ടെ.''

കൂട്ടത്തിൽ നിന്നും ഒരു എലി വിറച്ചുകൊണ്ട് മാറിനിന്നു. അതിന്റെ പുറത്ത് ഈർക്കിൽ കൊണ്ട് തട്ടി. എന്നിട്ട് സ്വാമി പറഞ്ഞു:

''മേലിൽ ഇതുപോലുള്ള ഉപദ്രവങ്ങൾ ചെയ്യരുത്. നെല്ലെടുത്തുകൊണ്ട്

എല്ലാവരും പോകൂ.''

നെല്ലും കടിച്ചുപിടിച്ചുകൊണ്ട് അവയെല്ലാം കടന്നുകളഞ്ഞു.

''എലി നമുക്ക് ഉപദ്രവം ചെയ്യുന്നതു കൂടാതെ രോഗം പരത്തുമെന്നും ക്ലാസ്സിൽ പഠിപ്പിച്ചിരുന്നു.'' വിഷ്ണു.

''എലികൾ ഉപദ്രവകാരികളാണെങ്കിലും അവയെ മനുഷ്യൻ സ്നേഹിക്കുന്നു. രാജസ്ഥാനിൽ ഒരു ക്ഷേത്രം ഞാൻ കണ്ടിട്ടുണ്ട്. എലികളെയാണ് അവിടെ പൂജിക്കുന്നത്. ക്ഷേത്രത്തിലെത്തുന്ന ഭക്തർ പാലും തേങ്ങയും പൂജാദ്രവ്യങ്ങളായി കൊണ്ടുവരുന്നു. പൂജയ്ക്കുശേഷം അവ എലികൾക്കു നല്കുന്നു. എലികളെ കൊല്ലുന്നത് വലിയ പാപമായിട്ടാണവർ കരുതുന്നത്. ആരെങ്കിലും അവയെ കൊന്നാൽ സ്വർണ്ണം കൊണ്ടുള്ള എലിയുടെ രൂപം ക്ഷേത്രത്തിൽ കാഴ്ചവയ്ക്കണം. വിഘ്നേശ്വരന്റെ വാഹനത്തിന്റെ വിശേഷങ്ങൾ എങ്ങനെയുണ്ട്?''

''ഉറുമ്പുകളെപ്പറ്റി വല്ലതും പറയാനുണ്ടോ അപ്പൂപ്പാ...''

ചെറുജീവികളോടുള്ള സ്വാമിയുടെ ജീവകാരുണ്യമറിയാൻ വിഷ്ണു.

'ഒരു ഉറുമ്പിനെപ്പോലും ഉപദ്രവിക്കാത്തവൻ' എന്ന് തികഞ്ഞ അഹിംസാവാദികളെപ്പറ്റി നാം പറയാറുണ്ടല്ലോ. ചെറുപ്രാണിയായ ഉറുമ്പിനെപ്പോലും പ്രാണനുതുല്യം അദ്ദേഹം സ്നേഹിച്ചു. അക്കാലത്തെ പ്രസിദ്ധനായ മജിസ്ട്രേറ്റായിരുന്നു ആണ്ടിപ്പിള്ള. സ്വാമിയുടെ അടുത്ത ആരാധകനും. ഒരിക്കൽ മജിസ്ട്രേറ്റിന്റെ വീട്ടിൽ സ്വാമി വിശ്രമിക്കുകയായിരുന്നു. പൂമുഖത്ത് ഒരു ചാരുകസേരയിൽ അദ്ദേഹം കിടന്നു. തൊട്ടടുത്തായി മജിസ്ട്രേറ്റ് എന്തോ എഴുതിക്കൊണ്ടിരിക്കുന്നു. അവർക്കുചുറ്റും കുറെ ഉറുമ്പുകൾ കൂട്ടംകൂടി. ഇതു കണ്ട വേലക്കാരൻ ചൂലുകൊണ്ട് അവയെ തൂത്തെറിഞ്ഞു. മുറ്റത്തുവീണ ഉറുമ്പുകൾ അവിടെക്കിടന്ന് പിടയ്ക്കാൻ തുടങ്ങി. സ്വാമി അയാളെ ശാസിച്ചു. ഒരുപിടി അരി പൊടിച്ചുകൊണ്ടുവരാൻ ആവശ്യപ്പെട്ടു.

അരിപ്പൊടി വിതറിക്കൊണ്ട് സ്വാമി പറഞ്ഞു:

''കയറിവരിൻ മക്കളേ...''

വരിവരിയായി കയറിവന്ന ഉറുമ്പുകൾ അരിപ്പൊടി തിന്നാൻ തുടങ്ങി. സ്വാമിയുടെ പാദം ആ വശത്തേക്ക് നീട്ടിവച്ചു. കാൽമുഴുവൻ ഉറുമ്പുകളെക്കൊണ്ട് പൊതിഞ്ഞു. അരിപ്പൊടി അദ്ദേഹം മുറ്റത്തേക്കെറിഞ്ഞുകൊണ്ടു പറഞ്ഞു:

''ഇനി എല്ലാവരും ഇറങ്ങിപ്പോകൂ...''

വന്നതുപോലെ അവയെല്ലാം തിരിച്ചുപോയി.

ഇതിനെല്ലാം സാക്ഷിയായി ഒരു അതിഥി അവിടെയുണ്ടായിരുന്നു.

പ്രസിദ്ധ ചിത്രകാരൻ കെ.എം. വർഗ്ഗീസ്.

“സ്വാമീ, ഉറുമ്പുകൾ എങ്ങനെയാണ് നമ്മുടെ വിചാരങ്ങൾ അറിയുന്നത്?” വർഗ്ഗീസ് ചോദിച്ചു.

“അവയെ നാം സ്നേഹിക്കുന്നുവെന്ന് ബോദ്ധ്യമായാൽ അവ നമ്മെ സ്നേഹിക്കും. ആ ബോധം നാം വരുത്തണം. സ്നേഹത്തിന്റെ ശക്തി അത്രയധികം വ്യാപകമാണ്. അവ നമ്മളിൽ നിന്നും ഭിന്നമല്ല. പ്രപഞ്ചമൊന്നാകെ ഒറ്റമനസ്സ്. മനസ്സിനും മനസ്സിനുമിടയ്ക്ക് ശൂന്യമായ അന്തരീക്ഷമില്ല.”

സ്വാമി പറഞ്ഞു.

സകലജീവികളുടെയും മനസ്സറിഞ്ഞ് അവയെ ഗാഢമായി സ്നേഹിച്ച മഹാത്മാവായിരുന്നു സ്വാമി. പണ്ട് ഓണക്കാലത്ത് വീടുകളിൽ ഉറുമ്പുകൾക്ക് പ്രത്യേകമായി സദ്യ ഒരുക്കിയിരുന്നു. ശർക്കരയും അവിലുമടങ്ങുന്ന വിഭവം. അത് ഒരിലയിൽ വീടിന്റെ മൂലയിൽ വയ്ക്കും. ഉറുമ്പിനൊരുക്കുന്ന ഈ ഓണസദ്യ ‘ഉറുമ്പൂട്ട്’ എന്നാണറിയപ്പെട്ടിരുന്നത്. ഉറുമ്പിന് ആഹാരം നല്കിവരുന്ന രീതി ഇന്നും പല സ്ഥലങ്ങളിലും നിലവിലുണ്ട്.

മത്സ്യങ്ങൾക്ക് അരിയിട്ടുകൊടുക്കുന്ന നേർച്ച കുളത്തൂപ്പുഴ, ശാസ്താംകോട്ട, തൃപ്രയാർ എന്നീ ക്ഷേത്രങ്ങളിൽ കണ്ടുവരുന്നു. വെള്ളത്തിലേയ്ക്കിടുന്ന അരി തിന്നാൻ മത്സ്യങ്ങൾ കൂട്ടത്തോടെ ഓടിയെത്തുന്ന കാഴ്ച ആരിലും കൗതുകമുണർത്തും. സഹജീവികളോടുള്ള മനുഷ്യസ്നേഹമാണ് ഇതിലൂടെ വെളിവാകുന്നത്.

“കുട്ടികളുടെ കൂട്ടുകാരനായിരുന്നു സ്വാമി എന്നുകേട്ടാൽ വിഷ്ണുവിന് സന്തോഷമുണ്ടോ?” മേനോൻ തുടർന്നു:

“സ്വാമിക്ക് കുട്ടികൾ ഏറ്റവും പ്രിയപ്പെട്ടവരായിരുന്നു. സ്വാമിയെന്നാൽ കുട്ടികൾക്ക് ജീവനുതുല്യവും. ഏതു ശാഠ്യക്കാരനും സ്വാമിയെക്കണ്ടാൽ ശാന്തനാകും. കുട്ടികളോടുചേർന്നാൽ അദ്ദേഹവും കുട്ടിയായിമാറും.

അവരോടൊത്ത് സ്വാമിയും കളിക്കും. കഥകൾ പറഞ്ഞും പാട്ടുപാടിയും അവരെ രസിപ്പിക്കും. സ്കൂൾ വിട്ടുകഴിഞ്ഞാൽ കുറെപ്പേർ സ്വാമിയുടെ അടുത്തെത്തുക പതിവാക്കി. ചിലർ ഓടിവന്ന് സ്വാമിയുടെ മടിയിൽ കയറിയിരിക്കും. മറ്റു ചിലർക്ക് വെള്ളത്താടിയിൽ പിടിച്ചുവലിക്കാനാണിഷ്ടം. ഒന്നിലും അദ്ദേഹത്തിന് പരിഭവമില്ല. ആ കുസൃതിക്കുരുന്നുകളെ ഓരോ ചെല്ലപ്പേരിട്ട് അദ്ദേഹം വിളിക്കും. കണക്കു ചെയ്തുകൊടുത്തും പാഠഭാഗങ്ങൾ വായിപ്പിച്ചും കളികളിലൂടെ അദ്ദേഹം അവരെ പഠിപ്പിക്കുമായിരുന്നു. ചിത്രം വരച്ചും ഉപന്യാസമെഴുതിയും അവരെ തൃപ്തരാക്കും.

ശരീരശുദ്ധിയും മനഃശുദ്ധിയും ഉണ്ടായിരിക്കേണ്ടതിനെക്കുറിച്ചും അവരെ ഓർമ്മിപ്പിച്ചു. കളികളിലൂടെ ഭാവിജീവിതത്തിലേക്ക് ആ പൈതങ്ങളെ കൈപിടിച്ചുയർത്താൻ മറന്നിരുന്നില്ല അദ്ദേഹം. ഒരിക്കൽ കുട്ടികളോടൊപ്പം കളിച്ചുല്ലസിക്കുമ്പോൾ സ്വാമിയെ സന്ദർശിക്കാൻ ചിലരെത്തി. അവർക്കു നിരാശയാണുണ്ടായത്. കുട്ടികളെല്ലാം പോയശേഷമേ അദ്ദേഹം അവരോട് കുശലം ചോദിക്കുകപോലും ചെയ്തുള്ളു.

വിട്ടുമാറാത്ത രോഗങ്ങളുമായെത്തുന്നവർക്ക് അദ്ദേഹത്തിന്റെ ഒറ്റമൂലി ഔഷധങ്ങൾ ആശ്വാസമായിരുന്നു. ഔഷധസസ്യങ്ങൾ കണ്ടറിഞ്ഞും ദിവ്യൗഷധമായി കല്പിച്ചും കഷ്ടപ്പെടുന്നവരെ അദ്ദേഹം ആശ്വസിപ്പിച്ചു.

നേരം ഇരുണ്ടുതുടങ്ങി. തിളങ്ങിയ വെയിലിന്റെ തൂവലുകൾ കടൽക്കരയിൽ കൊഴിഞ്ഞുവീണു. കടലിലെ തണുത്ത കാറ്റ് കള്ളനെപ്പോലെ എവിടെയോ മറഞ്ഞു. കടപ്പുറം വിജനമായി.

"ഇനി നമുക്കുപോകാം."

കഥയിൽ ലയിച്ചുപോയ വിഷ്ണുവിനെ മേനോൻ ഉണർത്തി...

# പന്മനയിലെ പർണ്ണകുടീരം

കാറിന്റെ കണ്ണുകളിലെ പ്രകാശം റോഡിലേക്കൊഴുകി. കൊല്ലത്തേക്കുള്ള യാത്ര. വിഷ്ണുവിന്റെ കണ്ണുകൾ ഇടയ്ക്കിടെ അടഞ്ഞു. മെല്ലെ അവൻ ഉറക്കത്തിന്റെ പിടിയിലൊതുങ്ങി.

പെട്ടെന്ന് കാർ ഒന്നുലഞ്ഞുനിന്നു. വിഷ്ണു ഉണർന്നു. അവൻ എഴുന്നേറ്റുനോക്കി. മുന്നിൽ നിരത്തു മുറിച്ചുകടക്കുന്ന ആളുകൾ, യൂണിഫോം ധരിച്ചവർ. രാത്രിയിൽ ഇവർ?

"ആരാണ് അപ്പൂപ്പാ ഇവർ...?"

ഉറക്കത്തിന്റെ ആലസ്യം വിട്ടുമാറാതെ വിഷ്ണു.

"ഈ സ്ഥലം ചവറ. അവർ ലോഹമണൽ കമ്പനിയിലെ തൊഴിലാളികളാണ്. ഭാരതത്തിന് കോടിക്കണക്കിന് വിദേശനാണ്യം നേടിത്തരുന്നതാണ് ഈ കമ്പനി. ഞങ്ങളുടെ കപ്പലും ഇവിടെ നിന്ന് ലോഹമണൽ കയറ്റി പാശ്ചാത്യരാജ്യങ്ങളിൽ എത്തിച്ചിരുന്നു." പഴയ കാര്യങ്ങൾ മേനോൻ ഓർത്തു.

കാർ വീണ്ടും മുന്നോട്ടുപോയി.

"നാമിപ്പോൾ ഇടപ്പള്ളിക്കോട്ടയിലെത്തി. അതാ അവിടെ വലത്തോട്ട് തിരിഞ്ഞാൽ പന്മന ആശ്രമത്തിലേക്കുള്ള വഴിയായി." മേനോൻ.

ആശ്രമകവാടത്തിൽ കാർ നിന്നു. അവർ പുറത്തിറങ്ങി. ആശ്രമമുറ്റത്ത് ചിലർ സംസാരിച്ചുകൊണ്ടിരിക്കുന്നു. അവരോടായി മേനോൻ പറഞ്ഞു:

"ഞങ്ങൾക്ക് ഈ രാത്രിയിൽ ഇവിടെ കഴിയണം."

"സന്തോഷം... ആശ്രമത്തിൽ സൗകര്യമുണ്ടല്ലോ."

അതിഥികളെ സ്വീകരിച്ചുകൊണ്ട് ആശ്രമവാസികൾ അറിയിച്ചു.

കാലമാകുന്ന പുസ്തകത്തിലെ രാത്രിയുടെ താളൊന്നുകൂടി മറിഞ്ഞു പോയി. ആശ്രമത്തിലെ ക്ഷേത്രത്തിൽ നിന്നും വിദ്യാധിരാജ സുപ്രഭാത ധ്വനിയുയർന്നു. ക്ഷേത്രദർശനത്തിന് ആളുകൾ എത്തിക്കൊണ്ടിരുന്നു. കാവിലെ തെളിനീർക്കുളത്തിൽ കുളികഴിഞ്ഞ് മേനോനും കൂട്ടരും ആശ്രമത്തിനുമുന്നിലെത്തി.

"ഇന്ന് എന്റെ ജീവിതത്തിലെ ഏറ്റവും ധന്യമായ സുദിനം."

മേനോൻ പറഞ്ഞുപോയി.

"അപ്പൂപ്പൻ എന്താണങ്ങനെ പറഞ്ഞത്?" വിഷ്ണു...

"ശ്രീ ചട്ടമ്പിസ്വാമികളുടെ സമാധികൊണ്ട് പവിത്രമായ പന്മനയാശ്രമത്തിലാണ് നാമിപ്പോൾ. ഇവിടുത്തെ ഓരോ മൺതരിയും പരിശുദ്ധം."

"സ്വാമിതിരുവടികളുടെ ജീവിതരംഗങ്ങൾ ചലച്ചിത്രത്തിലെന്നോണം മേനോന്റെ മനസ്സിൽ തെളിഞ്ഞുവന്നു. രണ്ട് പ്രകാശഗോപുരങ്ങൾ! വംഗദേശത്തിൽ ജ്വലിച്ച വിവേകാനന്ദസ്വാമിയും മലയാളമണ്ണിൽ വിളങ്ങിയ വിദ്യാധിരാജനും. മനുഷ്യമനസ്സിലേക്ക് ആത്മീയപ്രകാശം ചൊരിഞ്ഞ ആ ജ്യോതിർഗോളങ്ങൾ. ആ പ്രകാശധാര സ്നേഹത്തിന്റെ നിലയ്ക്കാത്ത യമുനയായി."

"ഒന്നുകൂടി പറയൂ... അപ്പൂപ്പാ അത്."

മേനോന്റെ സംസാരത്തിന്റെ പൊരുളറിയാൻ വിഷ്ണുവിന്റെ ശ്രമം.

"കേൾക്കൂ മോനെ, കേരളത്തിൽ അന്ന് തീണ്ടലും തൊടീലും രൂക്ഷമായിരുന്നു. മനുഷ്യൻ മനുഷ്യനെയാണ് അകറ്റിനിർത്തുന്നതെന്ന് സ്വാമി മനസ്സിലാക്കി. നമ്മുടെ അധഃപതനത്തെയാണിത് സൂചിപ്പിക്കുന്നതെന്ന് അദ്ദേഹം വ്യക്തമാക്കി. അടിമത്തത്തിൽ കഴിഞ്ഞ ജനതയ്ക്ക് സ്വാമിയുടെ ആഹ്വാനം സ്വാതന്ത്ര്യത്തിലേക്കുള്ള വിളക്കുമാടമായി. ത്യാഗനിരതനായ അദ്ദേഹം വേദികളിൽ പ്രസംഗിച്ചില്ല. ജാഥകൾ നയിച്ചില്ല. എന്നാൽ എല്ലാം പ്രവർത്തിയിലൂടെ നല്കുകയായിരുന്നു. സാംസ്കാരികരംഗത്ത് അതൊരു പുത്തനുണർവ്വായി. കേരളത്തിന്റെ സാമൂഹ്യ നവോത്ഥാനചരിത്രത്തിലെ തിളക്കമാർന്ന ഒരദ്ധ്യായമായി.

"സ്കൂളിൽ ഞങ്ങൾ കുട്ടികളെല്ലാം ഒരേ ബെഞ്ചിലാണല്ലോ ഇരിക്കുന്നത്. അക്കാലത്ത് കുട്ടികൾ....?"

വിഷ്ണുവിന്റെ ഉള്ളിൽ സംശയങ്ങൾ ഉരുണ്ടുകൂടി.

"അന്നത്തെ കാര്യങ്ങളറിഞ്ഞാൽ ഇന്ന് അത്ഭുതം തോന്നാം. ക്ഷേത്രങ്ങളിൽ, ഭക്ഷണശാലകളിൽ എന്നല്ല എല്ലായിടവും അയിത്തം നിലനിന്നിരുന്നു. സ്വാമിക്ക് ഒരാഗ്രഹം; ശാസ്താംകോട്ട പ്രദേശം കാണാൻ. പച്ചപിടിച്ച ഫലവൃക്ഷങ്ങളും പൊന്നാര്യൻപാടങ്ങളും നിറഞ്ഞ ഫലഭൂയിഷ്ഠമായ പ്രദേശം. കാശിവിശ്വനാഥക്ഷേത്രത്തെ അനുസ്മരിപ്പിക്കുന്ന വാനരസങ്കേതമുള്ള പുരാതനക്ഷേത്രം. ശുദ്ധജലതടാകമായ ശാസ്താംകോട്ട കായൽ. ഇതെല്ലാമൊന്നു കാണണം. സ്വാമി കുറെ ശിഷ്യന്മാരുമൊത്ത് യാത്രയായി. യാത്ര കാൽനടയായിട്ടായിരുന്നു. കുറെ നടന്നുകഴിഞ്ഞാൽ സ്വാമിനില്ക്കും. കൂടെയുള്ളവർ എത്തിയശേഷമേ യാത്ര തുടരൂ. വേഗതയിൽ സ്വാമി പണ്ടേ മുമ്പനായിരുന്നു. കുറേദൂരം മുന്നോട്ടുപോയപ്പോൾ താഴ്ന്ന ജാതിയിൽപ്പെട്ട ഒരാൾ എതിരെ വരുന്നുണ്ടായിരുന്നു. താഴ്ന്ന ജാതിക്കാർ മേൽജാതിക്കാരെ കണ്ടുപോയാൽ ഒഴിഞ്ഞുപോകണമെന്നായിരുന്നു അന്നത്തെ വ്യവസ്ഥ."

"താഴ്ന്ന ജാതിക്കാരനെയാണ് ദൂരെ കണ്ടതെന്ന് യാത്രാസംഘം എങ്ങനെ മനസ്സിലാക്കി അപ്പൂപ്പാ?" വിഷ്ണു.

"കൂടെ ഉണ്ടായിരുന്നവരിൽ ഒരാൾ 'ഹോയ്' എന്നുറക്കെ വിളിച്ചുകൂവി. എതിരേ വരുന്നവൻ താഴ്ന്ന ജാതിക്കാരനാണെങ്കിൽ ഒഴിഞ്ഞുപോകണം എന്ന സൂചനയാണീ ശബ്ദം."

ഇതുകേട്ട സ്വാമി കൂടെ വന്നവരോടായി പറഞ്ഞു:

"ഇത്തരം അന്ധവിശ്വാസങ്ങൾ അറബിക്കടലിൽ കളയേണ്ട കാലം കഴിഞ്ഞു."

അയാളോട് നേരെതന്നെ വരാൻ സ്വാമി വിളിച്ചുപറഞ്ഞു. എങ്കിലും അയാൾ മടിച്ചുനിന്നു. പേടിച്ചുവിറച്ചുനിന്ന അയാളെ സ്വാമി സൗമ്യമായി വിളിച്ചു.

അപ്പോൾ അയാൾക്ക് ധൈര്യമായി. സ്വാമി അയാളെ അടുത്തുകൂടി നടത്തിച്ചു. കൂടെയുള്ളവർ അതുകണ്ട് അന്ധാളിച്ചുപോയി. അന്നുവരെ നിലനിന്നിരുന്ന മാമൂലുകൾക്ക് അതൊരു ശക്തമായ താക്കീതായിരുന്നു. ഉച്ചനീചത്വത്തിനെതിരെയുള്ള വെല്ലുവിളിയും. ശിഷ്യന്മാരിൽ സമഭാവന വളർത്താൻ ഇതുപോലെ ഒട്ടേറെ കാര്യങ്ങൾ അദ്ദേഹം ചെയ്തു.

"സ്വാമിയുടെ ശിഷ്യന്മാർ ആരൊക്കെയാണ് അപ്പൂപ്പാ?"

സ്വാമിയെ കാണാൻ ധാരാളം ആളുകൾ വന്നുകൊണ്ടിരുന്നു. അദ്ദേഹത്തിന്റെ നോട്ടമോ, വാക്കോ അനുഗ്രഹമാക്കാൻ അവർ കൊതിച്ചു. ജീവിതക്ലേശങ്ങളോ മാറാരോഗങ്ങളോ കൊണ്ട് ദുഃഖിക്കുന്നവരും വിജ്ഞാന

ദാഹികളും അതിലുൾപ്പെട്ടെന്നുവരും. അവരിൽ പലരും സന്ന്യാസശിഷ്യരായി. സന്ന്യാസത്തിന് അർഹതയുള്ളവരെ ഒറ്റനോട്ടത്തിൽ മനസ്സിലാക്കാനും അദ്ദേഹത്തിന് കഴിഞ്ഞിരുന്നു. പോയകാലത്തെ അനുഭവങ്ങൾ ശിഷ്യന്മാരുമായി പങ്കുവയ്ക്കാൻ അദ്ദേഹത്തിനിഷ്ടമായിരുന്നു. പെരുന്നെല്ലി കൃഷ്ണൻവൈദ്യൻ, വെളുത്തേരി കേശവൻവൈദ്യൻ, നന്ത്യാർവീട്ടിൽ പരമേശ്വരൻപിള്ള, കരുവാ കൃഷ്ണനാശാൻ തുടങ്ങി ശിഷ്യഗണങ്ങളുടെ പട്ടിക നീണ്ടുപോകുന്നു. സാമൂഹ്യപരിഷ്കർത്താവും ആത്മീയാചാര്യനുമായ ശ്രീനാരായണഗുരു ശ്രീ ചട്ടമ്പിസ്വാമികളുടെ ശിഷ്യത്രയത്തിൽ പ്രഥമസ്ഥാനം അലങ്കരിക്കുന്നു. സ്വാമിയുടെ ശബ്ദം സാമൂഹ്യമാറ്റത്തിന്റെ ശംഖനാദമായി. ആ സത്യാന്വേഷകന്റെ അമൃതവാണി ശ്രവിച്ച ആയിരങ്ങൾ സാമൂഹ്യപരിഷ്കർത്താക്കളായി. മന്നത്തുപത്മനാഭനും, ഉള്ളൂരും, വള്ളത്തോളും, സ്വദേശാഭിമാനിയുമൊക്കെ അതിൽ ശ്രദ്ധേയരും.''

''ശ്രീനാരായണഗുരുവിനെപ്പറ്റി ഞാൻ ക്ലാസ്സിൽ ഉപന്യാസം വായിച്ചിരുന്നു. ഗുരുദേവന്റെ ഗുരുവാണ് ശ്രീ ചട്ടമ്പിസ്വാമികൾ എന്നറിഞ്ഞതിൽ സന്തോഷമുണ്ട്. ഗുരുദേവനെപ്പറ്റി കുറച്ചുകൂടി പറഞ്ഞുതരൂ അപ്പൂപ്പാ...'' അറിവിന്റെ വഴി തുറക്കുകയായിരുന്നു വിഷ്ണു.

ശ്രീനാരായണഗുരുദേവന്റെ ജനനവും തിരുവനന്തപുരത്തുതന്നെ. 1855 ആഗസ്റ്റ് 28 ചതയം നാളിൽ, ചെമ്പഴന്തിയിലെ പാവപ്പെട്ട ഒരു കുടുംബത്തിൽ. പഠിക്കാൻ മിടുക്കനായിരുന്നെങ്കിലും ആ ബാലന്റെ വിദ്യാഭ്യാസം ഞെങ്ങിഞെരുങ്ങിയുള്ളതായിരുന്നു. കവിതാവാസന ജന്മസിദ്ധമായിരുന്ന ആ യുവാവ് ആത്മജ്ഞാനാന്വേഷിയായി. സന്ന്യാസം സ്വീകരിക്കണം, യോഗവിദ്യ പരിശീലിക്കണം. നാരായണന്റെ അന്വേഷണം തുടർന്നു. 1883-ൽ ചെമ്പഴന്തിയ്ക്കടുത്തുള്ള അണിയൂർക്ഷേത്രത്തിൽവെച്ച് അദ്ദേഹം ചട്ടമ്പിസ്വാമിയെ കണ്ടുമുട്ടി. നാരായണനിൽ അന്തർലീനമായിരുന്ന ആദ്ധ്യാത്മികത പ്രഥമദർശനത്തിൽ തന്നെ സ്വാമികൾ മനസ്സിലാക്കി. വിദ്യാധിരാജൻ അരുമശിഷ്യന് 'ബാലസുബ്രഹ്മണ്യമന്ത്രം' ഉപദേശിച്ചു. യോഗവിദ്യയും പഠിപ്പിച്ചു. അത് ഗുരുദേവന് ബ്രഹ്മജ്ഞാനസിദ്ധിക്കുള്ള മാർഗ്ഗമായി. 1928 സെപ്തംബർ 20-ാം തീയതി ശ്രീനാരായണഗുരു സമാധിയായി. വർക്കല ശിവഗിരിയിലെ കുന്നിൻമുകളിൽ സമാധിപീഠം ഉയർന്നു. ഗുരുദേവസ്മരണയ്ക്കായി വർഷംതോറും അനേകംപേർ ശിവഗിരിതീർത്ഥാടനം നടത്തുന്നു.

ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ ചട്ടമ്പിസ്വാമികളുടെ ദ്വിതീയശിഷ്യൻ. 1871-ൽ മൂവാറ്റുപുഴയിൽ ജനനം. നീലകണ്ഠപിള്ള എന്ന ബാലൻ വിദ്യാഭ്യാസത്തിൽ മിടുക്കനായിരുന്നു. പാരമ്പര്യവൈദ്യവും വിഷചികി

ത്സയുമായി കുറെക്കാലം കഴിഞ്ഞു. ചട്ടമ്പിസ്വാമിയിൽ നിന്നും സന്യാസം സ്വീകരിച്ചു. കൂടാതെ യോഗവേദാന്താദി വിജ്ഞാനവും സമ്പാദിച്ചു. 1921–ൽ കരുനാഗപ്പള്ളിയിലെ പുന്നക്കുളത്ത് തീർത്ഥപാദർ സമാധിയായി. അവിടെ ഒരാശ്രമം സ്ഥാപിച്ചുകൊണ്ട് ആരാധകർ അദ്ദേഹത്തിന്റെ സ്മരണ നില നിർത്തി.

തീർത്ഥപാദപരമഹംസരെ ചട്ടമ്പിസ്വാമിയുടെ ശിഷ്യപരമ്പരയിൽ മൂന്നാം സ്ഥാനത്ത് അവരോധിക്കാം. നാരായണക്കുറുപ്പ് എന്ന നാമധേയത്തിൽ 1881–ൽ പറവൂരിൽ ജനനം. പ്രാഥമികവിദ്യാഭ്യാസത്തിനുശേഷം സംസ്കൃതത്തിൽ പാണ്ഡിത്യം നേടി. ഒട്ടനവധി ഗ്രന്ഥങ്ങൾ രചിച്ചു. ഗുരുസന്ദേശം 'തീർത്ഥപാദസമ്പ്രദായ'ത്തിലൂടെ അദ്ദേഹം പ്രചരിപ്പിച്ചു. അത് ഇന്നും പ്രവർത്തനനിരതമാണ്; അവരുടെ കർമ്മരംഗം വിപുലവും. തീർത്ഥപാദ പ്രസ്ഥാനത്തിന്റെ പ്രധാനകേന്ദ്രം വാഴൂരാണെങ്കിലും എഴുമറ്റൂർ, താഴേത്തോട്ടം, കിടങ്ങൂർ, കുറിച്ചി, കരുനാഗപ്പള്ളി തുടങ്ങിയ ആശ്രമങ്ങൾ നിത്യസ്മാരകങ്ങളായി നിലകൊള്ളുന്നു.

"സ്വാമികളുടെ സ്മരണ നിലനിർത്തുന്ന മറ്റെന്തെങ്കിലും.....?"

ആതുരാലയങ്ങളും വിദ്യാലയങ്ങളുമടങ്ങുന്ന എത്രയോ മഹാസ്ഥാപനങ്ങൾ. പന്മനയിലെ പർണ്ണകുടീരം സ്വാമിക്ക് ശാശ്വതസ്മാരകം. വിദ്യാധിരാജസഭ, വിദ്യാധിരാജമിഷൻ, വിവേക് തുടങ്ങിയവ ആ ദിവ്യനാമംപേറുന്ന സംഘടനകളാണ്. സ്നേഹത്തിൽ വിശ്വസിക്കുകയും ജീവകാരുണ്യം പ്രചോദിപ്പിക്കുകയും ചെയ്ത ആ മഹാത്മാവിന്റെ നാമധേയം പോലും മഹത് സ്മാരകമാണ്.

"എഴുമറ്റൂർ ആശ്രമത്തെക്കുറിച്ച്......"

മോനേ, മലയാളികളുടെ മനസ്സിൽ സ്വാമി ദിവ്യജ്യോതിസ്സായി. ആ രൂപമൊന്നു കാണാൻ അവരുടെ കണ്ണുകൾ കൊതിച്ചു; അമൃതവാണി കേൾക്കാൻ അവരുടെ കാതുകളും. ആരാധകർ അദ്ദേഹത്തെ വാനോളം വാഴ്ത്താൻ തുടങ്ങി. വിദ്യാധിരാജനോ പ്രശസ്തിയോട് വെറുപ്പും. സ്വാമിയുടെ അറുപതാം പിറന്നാളടുത്തു. ആരാധകരും ശിഷ്യരും ഒത്തുകൂടി. അവരുടെ ചിന്തയിൽ ഷഷ്ട്യബ്ദപൂർത്തി ആഘോഷം രൂപംകൊണ്ടു. ഇതിലൊന്നും താല്പര്യമില്ലാതെ അദ്ദേഹം എതിർത്തു. എന്നാൽ ശിഷ്യന്മാർ ഏറ്റവും ഹൃദയസ്പർശിയായ ചടങ്ങിന് അരങ്ങൊരുക്കുകയായിരുന്നു. ധർമ്മപ്രചരണാർത്ഥം ഒരാശ്രമം അവർ ലക്ഷ്യമിട്ടു. കർമ്മത്തിന്റെ ക്ഷീരസാഗരം നീന്തിക്കയറിയ ആ യോഗിവര്യന് അത് സമ്മതിക്കാതെ വഴിയില്ലല്ലോ.

തിരുവല്ലയിലെ എഴുമറ്റൂർ ഗ്രാമം സ്വാമിയെ സ്വീകരിക്കാൻ അണി

ഞ്ഞൊരുങ്ങി. പാതയോരങ്ങളിൽ തോരണങ്ങളും കുരുത്തോലകളും നിറപ്പകിട്ടേകി. നാടിന്റെ നാനാഭാഗത്തുനിന്നും ശാന്തിദൂതന്മാർ അവിടെയെത്തി. സ്വാമിദർശനത്തിന്റെ മാഹാത്മ്യം വിളംബരം ചെയ്യപ്പെട്ട സമ്മേളനം വിപുലമായി നടന്നു. പിറന്നാൾ സമ്മാനമായി അവിടെ ശ്രീ വിദ്യാധിരാജ തീർത്ഥപാദപരമഭട്ടാരാശ്രമം സ്ഥാപിതമായി.

"സ്വാമികളുടെ കൃതികളെപ്പറ്റി അറിയണമായിരുന്നു."

വായന വിനോദമാക്കിയ വിഷ്ണു പറഞ്ഞു.

മലയാളം, തമിഴ്, സംസ്കൃതം തുടങ്ങി അനവധി ഭാഷകളിൽ അഗാധ പാണ്ഡിത്യം സ്വാമിക്കുണ്ടായിരുന്നു. പ്രാചീനമലയാളം, വേദാധികാരനിരൂപണം, അദ്വൈതചിന്താപദ്ധതി, ക്രിസ്തുമതച്ഛേദനം, ജീവകാരുണ്യനിരൂപണം തുടങ്ങി ഒട്ടേറെ ഗ്രന്ഥങ്ങൾ അദ്ദേഹം രചിച്ചിട്ടുണ്ട്. എഴുതുന്നതിന് ഒരു ചിട്ടയും മട്ടും ഉണ്ടായെന്നുവരില്ല. തോന്നുമ്പോൾ എഴുതും. എഴുതിയവ എവിടെയെങ്കിലും ഉപേക്ഷിക്കും. വായനയിലുമുണ്ട് പ്രത്യേകത. തികഞ്ഞ ഏകാഗ്രത പുലർത്തുന്ന വായനയിൽ മലർന്നുകിടന്ന് പുസ്തകം ഉയർത്തിപ്പിടിച്ചിരിക്കും. ഗ്രന്ഥങ്ങളെ അറിവിന്റെ നിറകുടങ്ങളായി അദ്ദേഹം കണ്ടിരുന്നു.

"കാര്യങ്ങൾ പറഞ്ഞ് നേരം കുറെ കഴിഞ്ഞല്ലോ. ക്ഷേത്രത്തിൽ കയറിയില്ലല്ലോ." നമ്പ്യാർ ഓർമ്മപ്പെടുത്തി.

അവർ ക്ഷേത്രദർശനം കഴിഞ്ഞ് പുറത്തുവന്ന് ആശ്രമമുറ്റത്ത് ഇരുന്നു.

"ഈ ആശ്രമത്തിന്റെ കാര്യം...." വിഷ്ണു.

സഞ്ചാരിയായ സ്വാമി ഒടുവിൽ പന്മനയിലെത്തി കുമ്പളത്തു ശങ്കുപ്പിള്ളയുടെ അതിഥിയായി സി.പി.പി. സ്മാരകഗ്രന്ഥശാലയിൽ കഴിഞ്ഞു. ഈ ഗ്രന്ഥശാല നിന്നിടത്താണ് ഇപ്പോൾ ശ്രീ ജയഭട്ടാരകേശ്വരവിലാസം സംസ്കൃത ഹൈസ്കൂൾ. ഇത് സ്വാമിക്ക് മറ്റൊരു മഹാസ്മാരകം. കാലം കുറെ കഴിഞ്ഞപ്പോൾ ഇതിനടുത്തായി ശ്രീശങ്കരസ്മാരകവും ഉണ്ടായി. അതാണ് ശ്രീ ശങ്കരാചാര്യ സംസ്കൃതസർവ്വകലാശാലയുടെ പ്രാദേശിക കേന്ദ്രം.

ഒരു ദിവസം സ്വാമി നടക്കാനിറങ്ങി. മനയിലെ പുരാതനമായ കാവ് അദ്ദേഹത്തിന്റെ ശ്രദ്ധയിൽപ്പെട്ടു. പച്ചക്കുട ചൂടിനിന്ന വൻ മരങ്ങളും കലപിലാ ചിലയ്ക്കുന്ന കാട്ടുപക്ഷികളും സ്വാമിക്ക് ഹൃദ്യമായ കാഴ്ചയായി. ഇവിടെത്തന്നെയാകട്ടെ തന്റെ അന്ത്യവിശ്രമസ്ഥാനമെന്ന് ആ യുഗാചാര്യൻ ഉറപ്പിച്ചു. ആതിഥേയൻ കുമ്പളത്തിനോട് അക്കാര്യം പറയുകയും ചെയ്തു.

സ്വാമി തിരുവനന്തപുരത്തേക്കുപോയി. കുറച്ചുനാൾ അവിടെത്തങ്ങി.

പന്മനയിലേക്ക് തിരിക്കുന്നതിനുമുൻപ് കൂട്ടുകാരോടെല്ലാം യാത്ര ചോദിച്ചു. സ്വാമി വഞ്ചിയിൽക്കയറി. കുമ്പളത്തുശങ്കുപ്പിള്ളയും ഒപ്പമുണ്ട്. ചാക്ക കടവിൽ നിന്നും വഞ്ചി ജലപാതയിലൂടെ കൊല്ലത്തേക്കു നീങ്ങി. കൊല്ലത്തെത്തിയ വഞ്ചി അഷ്ടമുടിക്കായലിലൂടെ നീങ്ങി. കൊല്ലത്തിന്റെ മനോഹാരിതയ്ക്ക് പ്രകൃതി കനിഞ്ഞുനല്കിയ ജലാശയമാണ് അഷ്ടമുടിക്കായൽ. "കൊല്ലം കണ്ടവന് ഇല്ലം വേണ്ടെന്ന്" പറയാറുണ്ടല്ലോ. ശാന്തമായ തിരകളെ തഴുകിയെത്തിയ വഞ്ചി പ്രാക്കുളം ജെട്ടിയിൽ അടുത്തു. കുമ്പളത്തിന്റെ തറവാടായ തോട്ടുവയൽ ബംഗ്ലാവിൽ സ്വാമികൾ വിശ്രമിച്ചു. ശിഷ്യൻ തീർത്ഥപാദസ്വാമിയും ആശ്രിതൻ പണിക്കരും അവിടെയെത്തിയിരുന്നു. ശ്രീനാരായണഗുരുവും അവിടെയെത്തി. അനുഗ്രഹം വാങ്ങി പിരിയുന്നതിനുമുൻപ് ഗുരുനാഥനോടൊപ്പം ഇരുന്ന് ഫോട്ടോ എടുക്കാനും ഗുരുദേവൻ മറന്നില്ല.

സ്വാമി പന്മനയിലെത്തി. അവിടെത്തന്നെ കഴിഞ്ഞു. കുമ്പളത്തു ശങ്കുപ്പിള്ളയുടെ പരിചരണം സ്വാമിക്ക് സ്നേഹപൂർണ്ണമായ അനുഭവമായി. ഗുരുശിഷ്യബന്ധത്തിനപ്പുറം ഒരാത്മബന്ധം അവരിൽ പൂവണിഞ്ഞു. 'കാരണവരേ' എന്നാണ് സ്വാമി കുമ്പളത്തെ വിളിച്ചിരുന്നത്. സ്വാമിയെ അവസാന നാളുകളിൽ ശുശ്രൂഷിക്കാൻ കഴിഞ്ഞത് ഭാഗ്യമായി കുമ്പളവും കരുതിയിരിക്കണം.

ഒരു ദിവസം ശങ്കുപ്പിള്ളയെ അടുത്തുവിളിച്ച് സ്വാമി അന്വേഷിച്ചു:

"കാരണവരേ, ഈ കിഴവൻ ഇവിടെ കിടന്നു ചത്തുപോയാൽ എന്തു ചെയ്യും?"

"സ്വാമിയുടെ അനുഗ്രഹമുണ്ടെങ്കിൽ എല്ലാം വേണ്ടപോലെ നടക്കും." വിനയാന്വിതനായി ശങ്കുപ്പിള്ള മറുപടി പറഞ്ഞു.

1924 മേയ് 5, മേടമാസത്തിലെ മദ്ധ്യാഹ്നം. സൂര്യൻ മുകളിൽ കത്തിനിന്നു. കാവിലെ തെന്നൽ അതുവഴി കടന്നുപോയി. സ്വാമി കട്ടിലിൽ കിടക്കുന്നു. പതിവുദർശനത്തിന് ആളുകൾ എത്തിക്കൊണ്ടിരിക്കുന്നു. ഗഞ്ചിറ വായിച്ചുകേൾക്കാൻ അദ്ദേഹത്തിന് ആഗ്രഹം. അവിടെ നിന്നവരിൽ ഒരാൾ പ്രിയവാദ്യം വായിച്ചു. ആ സ്വരരാഗസുധയിൽ അദ്ദേഹം ലയിച്ചു.

"എനിക്ക് എഴുന്നേറ്റിരുന്നാൽ കൊള്ളാം." സ്വാമി അറിയിച്ചു.

പത്മനാഭപ്പണിക്കരും, കുമ്പളത്തുശങ്കുപ്പിള്ളയും, തയ്യിൽ കൃഷ്ണപിള്ളയും ചേർന്ന് സ്വാമിയെ നിവർത്തിയിരുത്തി. സ്വാമി ധ്യാനത്തിലായി. ആ യോഗനയനങ്ങൾ അടഞ്ഞു. മഹാസമാധിക്ക് സാക്ഷ്യംവഹിച്ചവർ കൈകൂപ്പിനിന്നു. ശക്തികുളങ്ങര സ്വരൂപാനന്ദസ്വാമികളുടെ ശിഷ്യൻ ശങ്കരാനന്ദസ്വാമി സമാധികർമ്മം നിർവ്വഹിച്ചു. സമാധിപീഠത്തിനുമുകളിൽ ശിവ

ലിംഗം പ്രതിഷ്ഠിച്ച് ശ്രീ ബാലഭട്ടാരകേശ്വരക്ഷേത്രം നിർമ്മിച്ചു. പിന്നീട് ആശ്രമവും ഉണ്ടായി.

"സ്വാമിയെ കണ്ടിട്ടുള്ളവർ ആരെങ്കിലുമുണ്ടായിരുന്നെങ്കിൽ ഒത്തിരി കാര്യങ്ങൾ ഞാൻ ചോദിക്കുമായിരുന്നു." വിഷ്ണുവിന്റെ ഒരു മോഹം.

"നമുക്ക് നോക്കാം." മേനോൻ അവരെ ക്ഷേത്രമണ്ഡപത്തിനടുത്തേക്ക് കൊണ്ടുപോയി. മണ്ഡപത്തിൽ ഒരു വൃദ്ധ ഗീതാപാരായണം നടത്തുന്നു. അവർക്കുചുറ്റും കുറെ കുട്ടികൾ ഇരിക്കുന്നു. നരച്ച മുടി, അന്തസ്സുറ്റ മുഖം, കണ്ണട ധരിച്ചിട്ടുണ്ട്. മേനോൻ വിഷ്ണുവുമൊത്ത് അവരുടെ മുന്നിലിരുന്നു. വിഷ്ണുവിന്റെ ചോദ്യം ആ ഭക്തയുടെ മുന്നിലവതരിപ്പിച്ചു.

"സ്വാമിയെ കണ്ടിട്ടുള്ളവരിൽ ചിലർ ജീവിച്ചിരിപ്പുണ്ട്. നരീഞ്ചൽ കുഞ്ഞുകൃഷ്ണപിള്ളയും പത്മവിലാസത്തിൽ നാരായണപിള്ളയും എന്റെ അറിവിൽപ്പെട്ടവരാണ്. ഞാൻ സ്വാമിയെ കണ്ടിട്ടുണ്ട്. സമാധിസമയത്ത് ഇവിടെ ഉണ്ടാകാൻ കഴിഞ്ഞത് എന്റെ ജീവിതത്തിലെ ധന്യനിമിഷമായി ഞാൻ കരുതുന്നു. കണ്ടില്ലേ, സ്വാമിയുടെ പ്രതിമ, അതിനരികിൽ സ്വാമിയുടെ വടി, തൊട്ടടുത്ത് പ്രിയപ്പെട്ട ഗഞ്ചിറയും."

ആഞ്ഞിലഴകത്തുവീട്ടിൽ രാഘവൻപിള്ളയുടെ പത്നിയും റിട്ട: അദ്ധ്യാപികയുമായ ഗൗരിക്കുട്ടിയമ്മ പറഞ്ഞു.

"ഗാന്ധിജി വിശ്രമാർത്ഥം താമസിച്ച്....... എന്നിങ്ങനെ ക്ഷേത്രഭിത്തിയിൽ എഴുതിയിരിക്കുന്നല്ലോ അപ്പൂപ്പാ?" ത്രിപുരസുന്ദരീദേവീക്ഷേത്രത്തിൽ തൊഴുതുമടങ്ങുമ്പോൾ വിഷ്ണു ചോദിച്ചു.

"നമ്മുടെ രാഷ്ട്രപിതാവ് മഹാത്മാഗാന്ധി ചട്ടമ്പിസ്വാമിയുടെ സമാധിസ്ഥാനം സന്ദർശിച്ചതിനെക്കുറിച്ചാണ് രേഖപ്പെടുത്തിയിരിക്കുന്നത്. ആ മഹാത്മാവിന് താമസിക്കാനൊരു ഭവനവും നിർമ്മിച്ചു. അതാണ് ഗാന്ധിമന്ദിരം. ഈ മനോഹര മന്ദിരത്തിന് ശീതളഛായ നല്കാൻ ചുറ്റും ഓലമേഞ്ഞ വരാന്ത. കാവലായി പന്തലിച്ച ചാമ്പമരവും.

ഗാന്ധിജിയോടൊപ്പമെത്തിയ മീരാബെൻ നട്ടതാണ് ഈ നില്ക്കുന്ന വേപ്പുമരം. പിന്നെയും എത്രയോ മഹാന്മാർ ഇവിടം സന്ദർശിച്ചുപോയി. നിത്യവും വന്നുപോകുന്നവരുടെ കഥ പറയാനുമില്ല. പുന്നയ്ക്കൽ ഭവനം. കുമ്പളത്തു ശങ്കുപ്പിള്ളയുടെ വിശ്രമമന്ദിരമായിരുന്നു. സ്വാമി കൈവല്യാനന്ദ അതിനകത്തേക്ക് മേനോനേയും കൂട്ടരേയും സ്വാഗതം ചെയ്തു. വിദ്യാധിരാജൻ, തീർത്ഥപാദപരമഹംസർ, വിദ്യാനന്ദതീർത്ഥപാദസ്വാമികൾ, ചിത്സ്വരൂപാനന്ദസ്വാമി തുടങ്ങിയവരുടെ ചിത്രങ്ങൾ ഭിത്തിയിൽ സ്ഥാനം

പിടിച്ചിരിക്കുന്നു. ഇപ്പോൾ ഇവിടെ സംസ്കൃതവിദ്യാപീഠമായിട്ടാണ് പ്രവർത്തിക്കുന്നത്. ആദ്ധ്യാത്മികഗ്രന്ഥങ്ങളെക്കുറിച്ചുള്ള ചർച്ചാക്ലാസ്സുകളും ഗീതാക്ലാസ്സുകളും കുട്ടികൾക്കുവേണ്ടി ഇവിടെ നടന്നുവരുന്നു. നല്ലൊരു ലൈബ്രറിയും ബുക്ക്സ്റ്റാളും ഇവിടെ പ്രവർത്തിക്കുന്നു. സ്വാമിജയന്തി ആഘോഷവും സമാധിദിനാചരണവും നിർവിഘ്നം നടക്കുന്നു. 1977-ൽ ഒരു ജന്മശതാബ്ദിക്കുകൂടി ഇവിടെ സാക്ഷ്യം വഹിച്ചു. കുമ്പളത്തു ശങ്കുപ്പിള്ളയുടെ ജന്മശതാബ്ദി. കേരള രാഷ്ട്രീയരംഗത്ത് കോൺഗ്രസ് പ്രസ്ഥാനത്തെ നയിച്ച ധീരനായ നേതാവായിരുന്നു കുമ്പളത്തു ശങ്കുപ്പിള്ള.

കമുകിൻനിരകൾ വരിതീർത്തു നില്ക്കുന്ന ആശ്രമകവാടത്തിൽ ട്രാൻസ്പോർട്ട് ബസ് വന്നുനിന്നു. പന്മന ആശ്രമത്തെ തലസ്ഥാനവുമായി ബന്ധിപ്പിക്കുന്ന വാഹനം.

കള്ളിപ്പാലയും സർപ്പഗന്ധിയും ആശ്രമമുറ്റത്ത് തണൽവിരിച്ചു. അവിടെ ചിതറിക്കിടന്ന പാലപ്പൂക്കൾ പെറുക്കി നടക്കുകയായിരുന്നു വിഷ്ണു. എന്തോ ആലോചിക്കുന്ന മട്ടിലുള്ള അവന്റെ നടത്തം.

"ഞങ്ങൾ പോകട്ടെ മേനോൻ. നാളെ കോടതി തുറക്കുകയാണ്." വിഷ്ണുവിനെ അരികിൽ ചേർത്തുനിർത്തി നമ്പ്യാർ യാത്ര ചോദിച്ചു.

"ഉവ്വ്." മേനോൻ നമ്പ്യാരെ ആശ്ലേഷിച്ചു.

"പോകട്ടെ അപ്പൂപ്പാ." മേനോന്റെ പാദം തൊട്ടുവന്ദിച്ചുകൊണ്ട് ഇടറിയ സ്വരത്തിൽ വിഷ്ണു.

"സ്കൂൾ തുറക്കുകയല്ലെ, മോൻ നന്നായി പഠിക്കുക. വലുതാകുമ്പോൾ സ്വാമിയെക്കുറിച്ച് കൂടുതൽ പഠിക്കാം."

വിഷ്ണുവിന്റെ തലയിൽ കൈകൾവച്ച് അനുഗ്രഹിച്ചുകൊണ്ട് മേനോൻ.

"ചട്ടമ്പസ്വാമികളെ ഞാനെന്നും ഓർക്കും."

വിഷ്ണുവിന്റെ വാക്കുകളിൽ നിശ്ചയദാർഢ്യത്തിന്റെ മുഴക്കം.

നമ്പ്യാരും വിഷ്ണുവും കാറിൽക്കകയറി. ചട്ടമ്പിസ്വാമിയുടെ ജീവചരിത്രം മേനോൻ വിഷ്ണുവിന് സമ്മാനിച്ചു.

കാർ മുന്നോട്ടുനീങ്ങി. കൈവീശുന്ന വിഷ്ണുവിനെ മേനോൻ സഹർഷം നോക്കിനിന്നു.

ആശ്രമത്തിൽ ഭക്തരുടെ കണ്ഠത്തിൽ നിന്നുമൊഴുകുന്ന ശിവപഞ്ചാക്ഷരീമന്ത്രം ഇളംകാറ്റിന്റെ ചുണ്ടുകൾ ഏറ്റുപാടുന്നുണ്ടായിരുന്നു അപ്പോൾ.



# ചട്ടമ്പിസ്വാമികൾ

## പെരിനാട് സദാനന്ദൻപിള്ള



ചട്ടമ്പിസ്വാമികളുടെ ജനനം മുതൽ സമാധിവരെയുള്ള കാര്യങ്ങൾ ഏഴ് അദ്ധ്യായങ്ങളിലായി വളരെ ലളിതമായ ശൈലിയിൽ ഈ പുസ്തകത്തിൽ വിവരിച്ചിരിക്കുന്നു. വിഷ്ണു എന്ന എട്ടുവയസുകാരന് അപ്പൂപ്പൻ ചട്ടമ്പിസ്വാമികളുടെ ജീവചരിത്രം വിവരിച്ചു കൊടുക്കുന്ന രീതിയിലാണ് ഇതിന്റെ രചന നടത്തിയിരിക്കുന്നത്. കുട്ടികൾക്ക് ചട്ടമ്പിസ്വാമികളെപ്പറ്റി കൂടുതൽ അറിയാനുള്ള അവസരം ഈ പുസ്തകത്തിലൂടെ ലഭിക്കുന്നു.